# Saraswath Vani

*Published by*
**SAMYUKTHA GOWD SARASWATH SABHA**
SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974

संपादक :

के. सुरेन्द्र राव

सूरज ज्वेलर्स, कामत लेन, कालिकत - 1.

उप संपादक :

डि. शांताराम नायक

वांगडीः

डॉ. बालगोपाल टि.एस.प्रभु

जि.संतोष पै

डॉ. आशा जयकुमार

अधिकाराक लागून वांगडी :

ऐम. कृष्णानंद कम्मत (अद्यक्ष)

जि. प्रभाकर कम्मत (कार्यदर्शी)

खंड 41 | अंक 5 | (केवळ अंगा खातीर) | मेय 1, 2019

## मांडावळ

पान



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 25th of each month:**

**K. SURENDRA RAO**
**Editor, Saraswath Vani**
**Sooraj Jewellers**
**Kamath Lane**
**CALICUT - 673 001**
**e-mail: saraswathvani@gmail.com**

# प्रार्थना

विश्वेश्वर नमस्तुभ्यं विश्वात्मा विश्वकर्मकृत्
विश्वभुखिश्वमायुसत्वं विश्वक्रीडारतिप्रभुः
(मैत्रायणि उपनिषद)

Obeisance to Thee, O Lord of the universe. Thou art the soul and the maker of the universe. Thou art the universal enjoyer. Thou art again the universal life. Thou verily art the author of this sport of the universe.

# सुभाषितम्

किं करिष्यति विद्यावान यप्र श्रोता न ाविद्यते
नग्नक्षपणेक देशे रजकः किं करिष्यति
(सुभाषितावलिः)

Where there are no seekers what can a scholar do? In a land of naked sanyasins, what can a washerman do?

# अमृतवचनम्

Whatever is done according to one's natural capacity by one's body, words, mind, senses, buddhi, and the self - all that should be dedicated to Narayana, the Supreme Being.

Srimad Bhagavatam

Cover Story

# ശ്രീ പാണ്ഡുരംഗ മന്ദിരം സുവർണ്ണ ജൂബിലിയുടെ നിറവിൽ

**ജി.വാമൻ ഭട്ട്**

ചരിത്ര പ്രസിദ്ധമായ കോഴിക്കോട്ടെ സ്വർണാഭരണ വ്യാപാര രംഗത്തെ പ്രമുഖനും പരോപകാരതല്പരനുമായ ശ്രീ. എച്ച്. വെങ്കടേശ് നായക്, ഇപ്പോൾ ശ്രീ പാണ്ഡുരംഗ മന്ദിർ, ശ്രീ സുകൃതീന്ദ്ര കലാമന്ദിർ എന്നിവ സ്ഥിതി ചെയ്യുന്ന തന്റെ ഭൂസ്വത്ത് ഒരു ട്രസ്റ്റായി 1942 ൽ റജിസ്റ്റർ ചെയ്തത് തന്റെ ഇഷ്ട ദേവതയും കലിയുഗവരദനുമായ പാണ്ഡുരംഗനെ അവിടെ ഒരു മന്ദിരം നിർമ്മിച്ച് പ്രതിഷ്ഠിച്ച് നിത്യപൂജകൾ നടത്തുക, ഏകാദശി, ശ്രീകൃഷ്ണജയന്തി മുതലായ വിശേഷ ദിവസങ്ങൾ ശാസ്ത്രോക്തമായി ആചരിക്കുക, സപ്താഹ ങ്ങൾ നടത്തുക എന്നീ ലക്ഷ്യങ്ങളോടെ ആയിരുന്നു.

ഭാരതത്തിൽ ആകമാനം ജാതിയുടെ പേരിലുള്ള തൊട്ടുകൂടായ്മയും വിവേചനവും നിലനിന്നപ്പോഴും, ജാതീയമായ ഉച്ച-നീചത്വങ്ങളോ അസ്പൃ ശ്തയോ ഒന്നും കൂടാതെ ഭക്തജനങ്ങൾക്കെല്ലാം ഒരു പോലെ ആശ്രയമായി വർത്തിച്ച ആദ്ധ്യാത്മിക കേന്ദ്രമായിരുന്നു പണ്ഡർപൂരിലെ വിഠോബാ ക്ഷേത്രം. ജ്ഞാനിയായ ജ്ഞാനേശ്വരൻ, അദ്ദേഹത്തിന്റെ സഹോദരങ്ങളായ നിവൃത്തി, സോപാൻ, മുക്താബായി, സന്ത് തുകാറാം, അധഃസ്ഥിത കുടുംബ ത്തിൽ പിറന്ന സന്ത് നാമദേവ്, ശൂദ്രകുലത്തിൽ ജനിച്ച സന്ത് ജനാബായി, തോട്ടക്കാരനായ സവത, അസ്പൃശ്യനായ ചൊക്കമേള, സ്വർണ്ണ പണിക്കാര നായ നരഹരി, കുശവന്മാരായ ഗോര, റാകാ, എന്നിങ്ങനെ വിഠള ഭക്തിയിൽ ആറാടുകയും ജീവിതസായൂജ്യംനേടുകയും ചെയ്തവരുടെ സുദീർഘമായ ഒരു പട്ടിക തന്നെ നമുക്ക് കാണാനാകും. ഇക്കൂട്ടത്തിൽ മുസ്ലീങ്ങളായ ലതി ബ്ഷാ, ഷെയ്ക് മൊഹമ്മദ് എന്നിവരും ഉൾപ്പെട്ടിരുന്നുവെന്നത് പ്രത്യേകം എടുത്തു പറയേണ്ടതുണ്ട്.

ഒരു ഉല്പതിഷ്ണുവും പുരോഗമനവാദിയുമായ വെങ്കടേശ് നായക് തന്റെ ഇഷ്ടദേവതയായി ശ്രീ പാണ്ഡുരംഗനെ അഥവാ വിഠളനെ ഹൃദയ ത്തിൽ പ്രതിഷ്ഠിച്ചതും ആരാധിക്കുകയും ചെയ്തത് കേവലം യാദൃ ശ്ചികമാണെന്ന് പറയാനാവില്ല. സ്വന്തം ഭവനത്തിൽ അദ്ദേഹം വിഠളനെ പ്രതി ഷ്ഠിച്ച് ദിവസവും ആരാധന നടത്തിയിരുന്നു.

1942 ൽ താൻ രൂപീകരിച്ച ട്രസ്റ്റിന്റെ സ്ഥലത്ത് പാണ്ഡുരംഗ മന്ദിരം സ്ഥാപിക്കാനുള്ള അദ്ദേഹത്തിന്റെ അദമ്യമായ ആഗ്രഹം സഫലമായത് 1969 ലാണ്. ആ വർഷം മെയ്മാസം 4-ാം തീയ്യതി (സൗമ്യനാമ സംവത്സരത്തിലെ വൈശാഖ മാസ കൃഷ്ണപക്ഷ അഷ്ടമി) യാണ്. അന്നേ ദിവസം ധർമ്മ ഗുരുവ ര്യർ ശ്രീ കാശീമഠാധിപതി ശ്രീമത് സുധീന്ദ്രതീർത്ഥ സ്വാമി തൃപ്പാദങ്ങൾ കാർക ളയിലെ ലോകപ്രസിദ്ധനായ ശില്പകാരൻ രഞ്ജാൾ ഗോപാല ശേണായി കൃഷ്ണശിലയിൽ നിർമ്മിച്ച വിഠോബാ - രുക്മായി ബിംബങ്ങൾ പ്രതിഷ്ഠിച്ച പ്പോൾ വെങ്കടേശ് നായ്ക്കിനെ സംബന്ധിച്ച് അത് അക്ഷരാർത്ഥത്തിൽ തന്നെ തന്റെ സ്വപ്ന സാക്ഷാൽക്കാരത്തിന്റെ ശുഭമുഹൂർത്തമായിരുന്നു.

അന്നുമുതൽ മന്ദിരത്തിൽ കാലത്തും വൈകുന്നേരവും നിത്യപൂജ നടക്കുന്നതോടൊപ്പം ശനിയാഴ്ച ദിവസങ്ങളിൽ വൈകുന്നേരം പ്രത്യേക ഭജനയും നടന്നുവന്നു. കൂടാതെ മന്ദിരത്തിലെ പ്രതിഷ്ഠാ ദിനവും ആഷാഢമാസത്തിലെ ഏകാദശിയും അഖണ്ഡഭജനയോടെ സമാജോത്സവമായി അനുചിതം കൊണ്ടാടി വന്നു. പിന്നീട് ട്രസ്റ്റിന്റെ ഭരണനിർവ്വഹണ ഭാരം ഏറ്റെടുത്ത വെങ്കടേശ് നായ്ക്കിന്റെ മൂത്തമകൻ ശ്രീ വെങ്കടേശ് നായക് മോഹൻദാസ് മന്ദിരത്തിനു മുമ്പിൽ ഒരു മണ്ഡപവും മന്ദിരത്തിന്റെ പടിഞ്ഞാറ് വശത്ത് നിലനിന്നിരുന്ന ശ്രീ സുകൃതീന്ദ്ര കാലമന്ദിരത്തിന്റെ പഴയ കെട്ടിടത്തിന്റെ സ്ഥാനത്ത് ആധുനിക സജ്ജീകരണങ്ങളോടുകൂടിയ ഒരു ഇരുനില കല്യാണ മണ്ഡപവും നിർമ്മിച്ചു. കൂടാതെ മന്ദിരത്തിന്റെ തെക്ക് വശത്തായി തന്റെ അഭിവന്ദ്യ പിതാവിന്റെ സ്മരണാർത്ഥം ശ്രീ ഹരിവെങ്കടേശ് ഹാളും പണിതു.

ഗൗഡസാരസ്വത ബ്രാഹ്മണ സമൂഹത്തിന്റെ ധർമ്മപീഠങ്ങളായ ശ്രീ സംസ്ഥാൻ ഗൗഡപാദാചാര്യ കവളെ മഠം, ശ്രീ കാശീമഠ സംസ്ഥാൻ വാരണാസി, ശ്രീ സംസ്ഥാൻ ഗോകർണ്ണ പർതഗലി ജീവോത്തം മഠം എന്നിവയുടെ ആചാര്യന്മാർ പലപ്പോഴായി ട്രസ്റ്റിന്റെയും മഹാജനങ്ങളുടേയും അഭ്യർത്ഥന പ്രകാരം ശ്രീ സുകൃതീന്ദ്ര കലാമന്ദിരത്തിൽ ക്യാമ്പ് ചെയ്യുകയും മന്ദിരത്തിൽ ആരാധന നിർവ്വഹിക്കുകയും ചെയ്തിട്ടുണ്ട്.കൂടാതെ ഉഡുപ്പി പേജാവർ മഠാധിപതി ശ്രീമത് വിശ്വേശ തീർത്ഥസ്വാമികൾ, ശ്രീകാഞ്ചികാമകോടി മഠാധിപതി ശ്രീമത് ജയേന്ദ്രസരസ്വതി സ്വാമികൾ എന്നിവരും മന്ദിരം സന്ദർശിച്ച് ആരാധന നടത്തിയിട്ടുണ്ട്. 1974 ൽ സംയുക്ത ഗൗഡസാരസ്വത സഭയുടെ സ്ഥാപനത്തിന്റെ വേദി ശ്രീ സുകൃതീന്ദ്ര കലാമന്ദിരമായിരുന്നു. കൂടാതെ സഭയുടെ വിവിധപരിപാടികൾ അവിടെ ഇപ്പോഴും നടന്നു വരുന്നു.

1975 ൽ ശ്രീ കാശിമഠാധിപതി ശ്രീമത് സുധീന്ദ്രതീർത്ഥസ്വാമികളുടെ വസന്തോത്സവം, 1981ൽ സ്വാമികളുടെ ചാതുർമാസ്യ വ്രതാനുഷ്ഠാനം എന്നിവയും ട്രസ്റ്റിന്റെയും മഹാജനങ്ങളുടേയും ആഭിമുഖ്യത്തിൽ നടന്നിട്ടുണ്ട്. 1981 ൽ ഓൾകേരള ഗൗഡസാരസ്വത ബ്രാഹ്മണരുടെ പ്രഥമ മഹാസമ്മേളനവും ഗൗഡബ്രാഹ്മണ മഹാസഭ കേരളയുടെ രൂപീകരണവും ഇവിടെ വെച്ചായിരുന്നു.

ഇപ്പോൾ നിത്യഭജനം നടക്കുന്നതോടൊപ്പം യുഗാദി,മന്ദിരപ്രതിഷ്ഠാ ദിനം, ആഷാഢമാസത്തിലെ ശുക്ലപക്ഷ ഏകാദശി, ശ്രാവണ പൗർണമി, ശ്രീകൃഷ്ണ ജന്മാഷ്ടമി, ആശ്വീജമാസത്തിൽ നവരാത്രിയോടനുബന്ധിച്ച് പഞ്ചദുർഗ്ഗ ദീപനമസ്കാരപൂജ, പശ്ചിമ ജാഗര പൂജ, ദീപാവലി, ദത്തജയന്തി, മഹാശിവരാത്രി മുതലായ ഉത്സവങ്ങൾ ജനപങ്കാളിത്തത്തോടെ സമുചിതമായി ആഘോഷിച്ചുവരുന്നു. ശ്രീ പാണ്ഡുരംഗാട്രസ്റ്റിന്റെ ഭരണനിർവ്വഹണം ഇപ്പോൾ മാനേജിങ്ങ് ട്രസ്റ്റിയായ രാജീവ് മോഹൻദാസ് നായക് ആണ് നടത്തുന്നത്.

# ദക്ഷിണഗംഗയുടെ തീരങ്ങളിൽ

ഡോ.ആശാജയകുമാർ

അങ്ങനെയിരിക്കെ, ഒരു ദിവസം ശ്രീ. ദേവദാസ് ഷെണായ് മാമന്റെ ഒരു സന്ദേശം വാട്ട്സ് ആപ്പിൽ വന്നു. 18.11.18 ന് കോഴിക്കോടു നിന്നും ഭാഗ്മണ്ഡല യിലേക്ക് ഒരു ദിവസത്തെ ട്രിപ്പ് സംഘടിപ്പിക്കുന്നുവെന്നും, താല്പര്യമുള്ളവർ അദ്ദേഹത്തെ അറിയിക്കണമെന്നുമായിരുന്നു സന്ദേശം. " ഭാഗ്മണ്ഡലയോ, അതെവിടെയാണ് " എന്നാണ് ഞാൻ ആദ്യം അന്വേഷിച്ചത്. ഇന്റർനെറ്റിൽ പര തിയപ്പോൾ, ബ്രഹ്മഗിരിയിലെ കുടകിലാണ് ഈ സ്ഥലമെന്നും, കാവേരിനദി യുടെ ഉത്ഭവം ഈ പ്രദേശത്തിനടുത്താണെന്നും, ത്രിവേണീസംഗമം, ഭാഗ ണ്ഡേശ്വര ക്ഷേത്രം, അതു കൂടാതെ കാശീമഠം, കാശീമഠത്തിന്റെ സംരക്ഷണ ത്തിലുള്ള ഹെർബൽ ഗാർഡൻ എന്നിവയൊക്കെ ഭാഗ്മണ്ഡലയ്ക്ക് സമീപം ഉണ്ടെന്നും അറിയാൻ കഴിഞ്ഞു. ശനി, ഞായർ ദിവസങ്ങളിലാണ് യാത്ര. ഞങ്ങളും വരുന്നുണ്ടെന്ന് ഉടനെ ഷേണായ് മാമനെ അറിയിച്ചു. കോഴിക്കോടു മുതൽ ഭാഗ്മണ്ഡല വരെ 20 സീറ്റർ വാനിലായിരിക്കും യാത്ര എന്നാണ് ആദ്യം അറിയിച്ചിരുന്നത്. പിന്നീട് ആ തീരുമാനത്തിൽ ചെറിയൊരു ഭേദഗതി വരുത്തി- കോഴിക്കോട് മുതൽ ചെറുവത്തൂർ വരെ ട്രെയിനിലും, പിന്നീടുള്ള യാത്ര വാനി ലും.

18.11.18 രാവിലെ 8 മണിക്ക് ഞങ്ങൾ 17 പേർ കോഴിക്കോട് റെയിൽവേ സ്റ്റേഷ നിലെ നാലാമത്തെ പ്ലാറ്റ് ഫോമിൽ ഒത്തു ചേർന്നു. ചെന്നൈ - മംഗലാപുരം മെയ്ലിലാണ് ഞങ്ങൾക്കുവേണ്ടി ടിക്കറ്റ് എടുത്തിരുന്നത്. അന്ന് ട്രെയ്ൻ 40 മിനിറ്റ് വൈകിയാണ് എത്തിയത്.. ഞങ്ങളുടെ ടീമിലുള്ളവരുടെ പേരുകൾ ആദ്യം എഴുതട്ടെ.

1. ശ്രീ ദേവദാസ് ഷെണായ്
2. ശ്രീമതി.പൂർണ്ണിമ
3. ശ്രീ. സുരേന്ദ്ര റാവു
4. ശ്രീമതി. സുഭദ്രക്ക.
5. ശ്രീമതി.ശോഭ സതീഷ് പ്രഭു
6. ശ്രീ.സർവ്വോത്തമപ്രഭു
7. ശ്രീമതി.ദിവ്യ
8. തരുൺ
9. സാൻവി.
10.ശ്രീമതി.മഞ്ജുള.സുനിൽ.
11. ഡോ.ജയകുമാർ
12 ഡോ.ആശ ജയകുമാർ
13.ശ്രീമതി.സക്കുബായ്
14.ശ്രീമതി.ഗീത
15.ശ്രീമതി.സുനിത
16.ശ്രീമതി.ഹേമലത
17.ശ്രീമതി ലക്ഷ്മി.

റെയിൽവേ സ്റ്റേഷനിലേക്കു പുറപ്പെടുന്നതിനു മുൻപുതന്നെ അസുഖകരമായ ഒരു വാർത്തയറിഞ്ഞു - ശബരിമല പ്രശ്നത്തിൽ ശശികല എന്ന വനിതയെ അറസ്റ്റ് ചെയ്തെന്നും, ഇന്ന് (18.11.18) ഹർത്താലാണെന്നും. യാത്രയുടെ ഒരു ഭാഗം തീവണ്ടിയിലായതുകൊണ്ട് തൽക്കാലം രക്ഷപ്പെട്ടു എന്ന് എല്ലാവരും അഭിപ്രായപ്പെട്ടു.

വൈകിയെത്തിയ ട്രെയ്നിൽ എല്ലാവർക്കും സൗകര്യപ്രദമായ ഇരിപ്പിടങ്ങൾ കിട്ടി. എല്ലാവർക്കും വിശന്നു തുടങ്ങിയതുകൊണ്ട് ഉടനെ breakfast കഴിക്കാൻ തീരുമാനിച്ചു. പാളയത്തെ പിളൈള റസ്റ്ററന്റിൽ നിന്നും കൊണ്ടുവന്ന ഇഡ്ഡലി, വട, സാമ്പാർ, ചട്നി എല്ലാവരും ആസ്വദിച്ചു കഴിച്ചു വട സൂപ്പറായിരുന്നു!.

തമാശകളും, കളിയും, ചിരിയും, പ്രകൃതി സൗന്ദര്യ ആസ്വാദനവും നടത്തി ഞങ്ങൾ 10.35 ന് ചെറുവത്തൂർ എന്ന കൊച്ചു റെയിൽവേ സ്റ്റേഷനിൽ ഇറങ്ങി. അല്പസമയത്തിനകം ദേവദാസ് മാമന്റെ മൂത്ത സഹോദരിയുടെ മകൻ ശ്രീ.രഘുവീർ, വാനുമായി എത്തിച്ചേർന്നു.വാനിന്റെ മുൻവശത്തെ ഗ്ലാസ്സിൽ വിവാഹം എന്നെഴുതി ഒട്ടിച്ചിരുന്നു. അതു കണ്ട് ഞങ്ങൾക്ക് ചിരിവന്നു. ആരാണ് വധൂവരന്മാർ എന്ന് സുഭദ്രക്ക ചോദിച്ചപ്പോൾ ബാബു  ദിവ്യ എന്ന് ചിലർ ഉത്തരം പറഞ്ഞു. പക്ഷെ അവരുടെ കൂടെ മക്കളുള്ളതുകൊണ്ട് കള്ളിവെളിച്ചത്താവും, അതുകൊണ്ട് ഞാനും ജയകുമാറും.വധൂവരന്മാരായിക്കൊള്ളാമെന്ന് ഞാൻ പറഞ്ഞപ്പോൾ എല്ലാവരും പൊട്ടിച്ചിരിച്ചു. ഭാഗ്മണ്ഡലയിലെ കാശീമഠത്തിലാണ് കല്യാണം, 19.11.18 ഞായറാഴ്ച-ഹർത്താലുകാർ ചോദിച്ചാൽ ഇങ്ങനെവേണം ഉത്തരം പറയാൻ എന്ന് ധാരണയായി.

രഘുവീർ നീലേശ്വരത്തുള്ള അദ്ദേഹത്തിന്റെ വസന്ത് വിഹാർ ഹോട്ടലിലേക്കു  കൂട്ടിക്കൊണ്ടുപോയി.അടുക്കളവശത്തുള്ള  വാതിലിലൂടെ ഞങ്ങൾ അകത്തു കടന്നു. ഹോട്ടലിലെ കുക്ക് ഞങ്ങളുടെ ടീമിനിവേണ്ടി കാപ്പി, ചായ, ശീറ, ഉപ്പുമാവ് എന്നിവ തയ്യാറാക്കി വച്ചിരുന്നു. എല്ലാവരും വാഷ്റൂമിൽ പോയി ഫ്രെഷ് ആയി. വീണ്ടും വാനിൽ കയറി. കാഞ്ഞങ്ങാട് എത്തിയപ്പോൾ രഘുവീർ ഇറങ്ങി; ഞങ്ങൾക്ക് യാത്രാമംഗളങ്ങൾ നേർന്നു.

ഹർത്താലായതുകൊണ്ട് റോഡിൽ വാഹനത്തിരക്കില്ല. ഞങ്ങൾ രഘുവീർ പാക്ക് ചെയ്തു തന്ന “തീകി റൊൺടി” കഴിച്ചു, സന്തോഷത്തോടെ പോയിക്കൊണ്ടിരിക്കുമ്പോളതാ-ഹർത്താലുകാർ വഴി തടഞ്ഞു. അവർ ആൽമരത്തിനു ചുവട്ടിൽ കൂട്ടം കൂടിയിരുന്ന് ശരണം വിളിക്കുകയായിരുന്നു. ഞങ്ങളുടെ വാൻ കണ്ടതോടെ ചെറുപ്പക്കാർ ഓടിവന്ന് തടഞ്ഞു നിർത്തി. ആരുടെ വിവാഹം, എപ്പോൾ, എവിടെ, വച്ച്, ഇന്ന് ഹർത്താലാണെന്നറിഞ്ഞുകൂടേ എന്നൊക്കെ ചോദിച്ചു. ഞങ്ങൾ സ്ത്രീകളും കുട്ടികളുമൊക്കെയുള്ള ഗ്രൂപ്പാണ് ദയവായി യാത്ര തുടരാൻസമ്മതിക്കണം എന്നൊക്കെ പറഞ്ഞു നോക്കി. അരമണിക്കൂർ കഴിഞ്ഞ് അവരുടെ കൂട്ടത്തിലെ മുതിർന്ന നേതാക്കൾ വന്ന് ഞങ്ങളോട് പൊയ്ക്കൊള്ളാൻ പറഞ്ഞു.

കുറേദൂരം പോയിക്കഴിഞ്ഞപ്പോൾ വീണ്ടും വഴി തടയൽ-ഇത്തവണ പത്തുമിനിറ്റിൽ താഴെ സമയമേതടഞ്ഞുള്ളു. 12 KM കഴിഞ്ഞപ്പോൾ ഞങ്ങൾ കേരളം വിട്ട് കർണാടകയിലേക്കു കടന്നു. അപ്പോഴാണ് എല്ലാവർക്കും ആശ്വാസമായത്.

ചെറുവത്തൂർ നിന്നും ഭാഗ്മണ്ഡലവരെ ഏതാണ്ട് 87 കിലോമീറ്ററാണ് ദൂരം. പക്ഷെ ഇടുങ്ങിയ, വളഞ്ഞുപുളഞ്ഞുപോകുന്ന റോഡായതുകൊണ്ട് കൂട തൽ സമയം വേണ്ടി വന്നു. പക്ഷെ ഞങ്ങൾ ഭാഗ് മണ്ഡലയിലെത്തിയപ്പോൾ ഉച്ചതിരിഞ്ഞ് മൂന്നു മണിയായി. വഴിവക്കിൽ റിപ്പയർ നടന്നു കൊണ്ടിരിക്കുന്ന അവസ്ഥയിലുള്ള കാശീമഠം കണ്ടു.

"Akshaya Homestay and Food" എന്ന ചെറിയ ബോർഡു വച്ച വീടിനു മുൻപിൽ വാൻ നിർത്തി. അവിടെയാണ് ഒരു വീട്ടമ്മ നടത്തുന്ന ഈ എളിയ സ്ഥാപനം. ചോറ്, ദാളീതോയ്, റാഡിഷ് സാമ്പാർ, പീച്ചി ങ്ങച്ചമ്മന്തി, മാങ്ങാ അച്ചാർ, പപ്പടം, മോര് എന്നിവ കൂട്ടിസ്വാദോടെ, വിശപ്പുള്ളതുകൊണ്ട് ആർത്തി യോടെ, എല്ലാവരും ഭക്ഷണം കഴിച്ചു. വെയിലിന് തീരെ ചൂടില്ലായിരുന്നു.

ഭക്ഷണം കഴിച്ചു കഴിഞ്ഞ് ശ്രീനിവാസ് ലോഡ്ജിൽ പോയി. മൂന്ന് ഡോർമിറ്ററികൾ അടങ്ങുന്ന ലോഡ്ജാണ്. ഓരോ ഡോർമിറ്ററിയിലും 6-8 കട്ടിലു കൾ. എല്ലാവരും ബാഗുകൾ അവിടെ നിക്ഷേപിച്ചു. വാഷ്റൂമിൽ പോയി, മുടി യൊക്കെ ചീകി, ചിലർ ശുഭവസ്ത്രം ധരിച്ചു.

അര മണിക്കൂറിനകം ഞങ്ങൾ തലക്കാവേരിയിലേക്കു പുറപ്പെട്ടു.

<u>തലക്കാവേരി:</u>

കാവേരി നദിയുടെ ജന്മസ്ഥലം അഥവാ ഉത്ഭവസ്ഥലമാണ് തലക്കാവേ രി. ഞങ്ങളുടെ താമസസ്ഥലമായ ശ്രീനിവാസ് ലോഡ്ജിൽ നിന്നും 8 KM ദൂരെ യാണ് തലക്കാവേരി. ഇടുങ്ങിയ, കയറ്റങ്ങളും ഇറക്കങ്ങളുമുള്ള റോഡാണ്. വൻ മലകളും, കാടുകളുമാണ്ചുറ്റും. ജനസാന്ദ്രത വളരെ കുറവ്.വൈകിട്ട് 5 മണി യോടെ ഞങ്ങൾ തലക്കാവേരിയിലെത്തി. സുഖകരമായ തണുത്ത കാറ്റ്. ഞങ്ങൾക്ക് വെൺചാമരം വീശിത്തന്നപ്പോൾ ഞങ്ങളുടെ യാത്രാക്ഷീണം പൂർണ്ണമായും മാറി..

ഇനി കാവേരിയെപ്പറ്റിയും, തലക്കാവേരിയെപ്പറ്റിയും ഒരു കഥ പറയാം ( ആലംബം - .Sri.Cauvery-The Ganga of the south - Aedurkala.K. Sankaranarayana Bhat)

<u>കാവേരിയിലെ കഥ</u>

ഇന്ത്യയിലെ പവിത്രമായ ഏഴുനദികളിലൊന്നാണ് കാവേരി. ഈ നദിയെ ദക്ഷിണഗംഗ എന്നും വിശേഷിപ്പിക്കാറുണ്ട്. ഗംഗ, യമുന, ഗോദാവരി, സരസ്വതി, നർമ്മദ, സിന്ധു, കാവേരി എന്നിവയാണ് ദേവിമാരായി നമ്മൾ പൂജിച്ച് ആരാധിച്ചുവരുന്ന ആ നദികൾ - കാരണം കോടാനുകോടി ജീവി കൾക്കും വൃക്ഷലതാദികൾക്കും ജലം എന്ന അമൃത് നൽകുന്നവയാണല്ലോ ഈ പുണ്യനദികൾ.

തമിൾനാടിനും കർണാടകയ്ക്കും അമൃതേകുന്ന ഈ നദിയെ ഭുക്തി മുക്തി പ്രദായിനിയായിട്ടാണ് വിശേഷിപ്പിച്ചിരിക്കുന്നത്. പശ്ചിമ ഘട്ടത്തിലെ ബ്രഹ്മഗിരി മലനിരകളിൽ നിന്നാണ് ഈ പുണ്യനദി ഉത്ഭവിക്കുന്നത്. കർണാട കയിലെ കൊടഗുജില്ലയാണ് ഉത്ഭവസ്ഥാനമായ തലക്കാവേരി. കൊടഗുജില്ലയി ലാണ് ഉത്ഭവസ്ഥാനമായ തലക്കാവേരി. കൊടഗുനിവാസികളുടെ കുലദേവത യാണ് കാവേരി. അവർ കാവേരിയെ "ലോകപകാരിണി, ലോകപാവനി എന്നൊക്കക്കെയാണ് വിശേഷിപ്പിക്കുന്നത്. പശ്ചിമഘട്ടത്തിൽ നിന്നും ഉത്ഭവിച്ച് തമിൾനാട്ടിലേയും കർണാടകയിലേയും ഹെക്ടറുകണക്കിന് കൃഷിയിടങ്ങളെ

ഫലഭൂയിഷ്ഠമാക്കി 800 KM ഒഴുകി, അവസാനം ബംഗാൾ ഉൾക്കടലിൽ ലയിക്കുന്നു.

പ്രസിദ്ധമായ പല ക്ഷേത്രങ്ങളും തീർത്ഥാടനകേന്ദ്രങ്ങളും ഈ നദിയുടെ തീരത്തു സ്ഥിതി ചെയ്യുന്നു. ഭാഗ്മണ്ഡല, രാമനാഥപുരം, സാളിഗ്രാമ, ശ്രീരംഗപട്ടണം, ശ്രീരംഗം, തഞ്ചാവൂർ, കുംഭകോണം എന്നിവ അവയിൽ ചിലതുമാത്രം.

ഒരുപാട് ഋഷിവര്യന്മാർ, രാജാക്കന്മാർ, സംഗീതവിശരദന്മാർ എന്നിവർ ഈ നദിക്കരയിൽ ജനിച്ചു വളർന്നവരാണ്. മുത്തുസ്വാമി ദീക്ഷിതരും,ത്യാഗരാജ സ്വാമികളും, മൈസൂർ വോഡയാർ രാജാക്കന്മാരും, ചോളരാജാക്കന്മാരും അക്കൂട്ടത്തിൽ പെടും.

<u>പുരാണം:</u> സ്കന്ദ പുരാണത്തിലാണ് ശ്രീകാവേരിയെപ്പറ്റി വിശദമായി വർണ്ണച്ചിട്ടുള്ളത്.

ബ്രഹ്മഗിരിയുടെ താഴ്‌വരയിൽ പർണ്ണശാല തീർത്ത് താമസിക്കുകയായിരുന്ന കാവേര മഹർഷിക്ക് മക്കളില്ലായിരുന്നു. അദ്ദേഹം തപസ്സിലൂടെ ബ്രഹ്മാവിനെ പ്രീതിപ്പെടുത്തി. ബ്രഹ്മാവ് അദ്ദേഹത്തിന്റെ മാനസപുത്രിയായ ലോപമുദ്രയെ മകളായി വളർത്താൻ കാവേര മഹർഷിക്കു നൽകി. ലോപമുദ്രയാകട്ടെ നേരത്തെ തന്നെ ബ്രഹ്മാവിൽ നിന്നും വരം നേടിയിരുന്നു- എനിക്കൊരു പുഴയായി മാറണം, ഒഴുകണം, സമസ്ത ജീവജാലങ്ങളേയും സേവിക്കണം എന്ന്.

കാവേര മഹർഷി ലോപമുദ്രയെ കാവേരി എന്നു വിളിച്ച്, വാത്സല്യത്തോടെ വളർത്തി. അങ്ങനെയിരിക്കെ ഭഗവാൻ ശിവന്റെ അംശാവതരമായ അഗസ്ത്യ മുനി കാവേര മർഷിയുടെ ആശ്രമത്തിലെത്തി. കാവേരിയുടെ രൂപസൗകുമാര്യത്തിലും, സ്വഭാവ മഹിമയിലും ആകൃഷ്ടനായ അഗസ്ത്യമുനി തന്റെ ആഗ്രഹം കാവേര മഹർഷിയെ അറിയിച്ചു. ഒരു നിമിഷം പോലും എന്നെ പിരിഞ്ഞിരിക്കുകയില്ല എന്നു വാക്കു തന്നാൽ മാത്രം വിവാഹം കഴിക്കാൻ സമ്മതമാണെന്ന് കാവേരി അറിയിച്ചു. കാവേരിക്ക് ബ്രഹ്മാവിൽ നിന്നു കിട്ടിയ വരത്തെപ്പറ്റി അഗസ്ത്യ മുനിക്ക് അറിവുണ്ടായിരുന്നു.

വിവാഹം കഴിഞ്ഞു. ഒരു ദിവസം അഗസ്ത്യ മുനി ബ്രഹ്മഗിരിമലയുടെ താഴ്‌വരയിലുള്ള കനിക നദിയിൽ കുളിക്കാൻ പോയി. പോകുന്നതിനു മുൻപ് അഗസ്ത്യമുനി കാവേരിയെ ജലമാക്കി മാറ്റി തന്റെ കമണ്ഡലുവിൽ നിറച്ചുവച്ചു.

കാവേരി കുറേ നേരം ക്ഷമയോടെ ഭർത്താവിനെ കാത്തിരുന്നു. അവസാനം കമണ്ഡലുവിൽ നിന്നും ഒറ്റച്ചാട്ടം- അവളൊരു നദിയായി മാറിക്കഴിഞ്ഞിരുന്നു. തൊട്ടടുത്തുള്ള ബ്രഹ്മകുണ്ഡിക(കുളം) യിലേക്കാണ് കാവേരി ചാടിയത്. അവിടെ നിന്നും അന്തർവാഹിനിയായി കുറേ ദൂരം ഒഴുകി, ഭാഗ് മണ്ഡലയിലെത്തിയപ്പോൾ അവിടെയുണ്ടായിരുന്ന കനിക, സുജ്യോതി. എന്നീ നദികളോടൊപ്പം കൂടി. ഇതാണ് ത്രിവേണീ സംഗമം"

കുളികഴിഞ്ഞു വന്ന അഗസ്ത്യമുനി കാര്യങ്ങളൊക്കെ മനസ്സിലാക്കി. അദ്ദേഹത്തിന്റെ അഭ്യർത്ഥന പ്രകാരം കാവേരി രണ്ടു ഭാഗങ്ങളായി മാറി. ഒരു ഭാഗം അദ്ദേഹത്തിന്റെ പത്നിയായി തുടർന്നു. മറ്റേ പകുതി നദിയായി ഒഴുകി-ഒഴുകിക്കൊണ്ടേയിരിക്കുന്നു....എല്ലാ വർഷവും തുലാസംക്രാന്തി മുഹൂർത്തത്തിൽ ഞാൻ ഭക്തർക്ക് തലക്കാവേരി ബ്രഹ്മകുണ്ഡികയിൽ തീർത്ഥോദ്

ഭവദർശനം നൽകുമെന്നും അരുളിചെയ്തു.

അഗസ്ത്യ മഹർഷിയുടെ കാവേരിയും, തലക്കാവേരിയിൽ താമസം തുടങ്ങി. അഗസ്ത്യമഹർഷി ബ്രഹ്മാവിനെ പൂജിച്ച് തപസ്സു ചെയ്തതുകൊണ്ട് ആ മലനിരകൾ ബ്രഹ്മഗിരി എന്ന പേരിൽ അറിയപ്പെട്ടു തുടങ്ങി...

ഞങ്ങൾ തലക്കാവേരിയിൽ എത്തിയപ്പോൾ സൂര്യൻ ചരമ ഗിരിയിലേക്കുള്ള യാത്ര തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. നല്ല തണുത്തകാറ്റ് ഞങ്ങൾക്ക് ഉന്മേഷം പകർന്നു. വാൻ നിർത്തിയ സ്ഥലത്തു നിന്നും ഒരുപടുകൂറ്റൻ കവാടം കടന്ന്, നിരവധി പടികൾ കയറി ഞങ്ങൾ കാവേരി നദി ഉത്ഭവിക്കുന്ന സ്ഥലത്തെത്തി. അവിടെ 4-5 അടി ഉയരമുള്ള ചെറിയൊരു കോവിലും, അതിനു മുൻപിൽ 3 അടിയോളം നീളവും വീതിയും ഉള്ള ചെറിയൊരു ജലാശയവുമുണ്ട്. അതിനുമപ്പുറത്തായി ഒരു സ്വിമ്മിംഗ് പൂളിന്റെ വലിപ്പത്തിലുള്ള ജലാശയവും കണ്ടു. അവിടെ ഫോട്ടോ എടുക്കാൻ അനുവാദമില്ല. കുറച്ചു പടികൾ ഇറങ്ങിയാലോ ഈ ജലാശയങ്ങൾക്കടുത്ത് എത്തുകയുള്ളു. വേണമെങ്കിൽ നമുക്ക് അവിടെ അർച്ചന നടത്താം. (വലിയ തടാകത്തിന് ശ്രീ കാവേരി പുണ്യ സ്നാന കുളം എന്നാണ് പേര്.) അവിടെകുളിക്കണമെന്ന് ഞങ്ങൾക്ക് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും എന്തുകൊണ്ടോ ഞങ്ങൾക്ക് അനുമതി ലഭിച്ചില്ല.

തടാകക്കരിയിൽ കുറിയ ഒരു ആൽമരമുണ്ടായിരുന്നു. അതിനു ചുറ്റും തറ കെട്ടി മനോഹരമാക്കിയിട്ടുണ്ട്. പവിത്രമായ അശ്വത്ഥ മരം (ആൽമരം) എന്നാണതിന്റെ പേര്. ഇവിടെ വച്ചാണ് ബ്രഹ്മ-വിഷ്ണു- മഹേശ്വരന്മാർ അഗസ്ത്യ മുനിക്ക് ദർശനം നല്കി, അനുഗ്രഹിച്ചത് എന്നാണ് ഐതിഹ്യം. ഈ മരം എപ്പോഴും പൊക്കം കുറഞ്ഞ് തന്നെയിരിക്കുമെന്നും, ഈ മരത്തിൽ ത്രിമൂർത്തികളുടെ സാന്നിദ്ധ്യമുണ്ടാകുമെന്നും അഗസ്ത്യമുനിയെ അറിയിച്ചുവത്രെ. അവിടത്തെ പുജാരികൾ ഈ അശ്വത്ഥനാരായണ വൃക്ഷത്തെ തൊഴുതു വലം വയ്ക്കാൻ ഞങ്ങൾക്ക് നിർദ്ദേശം നൽകി.

<u>തലക്കാവേരിയിലെ ക്ഷേത്രങ്ങൾ</u>

എല്ലാ പടികളും കയറി ഏറ്റവും മുകളിലെത്തുമ്പോൾ രണ്ടു ക്ഷേത്രങ്ങൾ കാണാം. അതിലൊന്ന് ഗണപതി ക്ഷേത്രമാണ്. മറ്റേത് ശ്രീ അഗസ്തേശ്വര എന്നു പേരിലറിയപ്പെടുന്ന ശിവക്ഷേത്രവും. അഗസ്ത്യമുനി പ്രതിഷ്ഠിച്ച ശിവലിംഗമാണ് ഇവിടത്തേത്.

മലമുകളിൽ നിന്നും ബ്രഹ്മഗിരിയുടേയും, താഴ്‌വരയുടെ ഒന്നാം തരം ദൃശ്യം ഞങ്ങൾക്കു ലഭിച്ചു. മലമുകളിൽ കയറിപ്പോകാൻ ധാരാളം പടികളും, പിടിച്ചു കയറാൻ കൈവരികളും നിർമ്മിച്ചു വച്ചിട്ടുണ്ട്. പക്ഷെ അങ്ങോട്ടു പോകണമെങ്കിൽ 4 മണിക്കു മുൻപ് അവിടെയെത്തണം.

ഞങ്ങളെല്ലാവരും അവിടത്തെ പടികളിൽ നിരന്നിരുന്ന് ഗ്രൂപ്പ് ഫോട്ടോയെടുത്തു. അവിടെയിരുന്ന് സുര്യാസ്തമയവും, പക്ഷികളുടെ കൂട്ടത്തോടെയുള്ള ഗമനവും ആസ്വദിച്ചു.

അധികം ഇരുട്ടുന്നതിനു മുൻപ് ഞങ്ങൾ വാനിൽകയറി ഭാഗണ്ഡേശ്വര ക്ഷേത്രം ദർശിക്കാൻ പോയി.

<u>ഭാഗണ്ഡേശ്വര ക്ഷേത്രം:</u>

സ്കന്ദപുരാണത്തിൽ, ഇപ്പോൾ ഭാഗമണ്ഡല എന്നറിയപ്പെടുന്ന സ്ഥലം. ഭാഗണ്ഡക്ഷേത്ര എന്നാണ് അറിയപ്പെട്ടിരന്നത്. ഇവിടെ നൂറ്റാണ്ടു

കൾക്ക് മുൻപ് തപോവനം നിർമ്മിച്ച് തപസ്സ് അനുഷ്ഠിച്ചിരുന്ന ഭാഗണ്ഡ മഹർഷിയുടെ പേരിൽ നിന്നാണ് ഈ സ്ഥലത്തിന്റെ പേരിന്റെ ഉത്ഭവം. ഭാഗണ്ഡ മഹർഷി സ്ഥാപിച്ച ശിവലിംഗമായതുകൊണ്ട് ഈ ക്ഷേത്രത്തിലെ ശിവൻ ഭാഗണ്ഡേശ്വരൻ എന്നറിയപ്പെടുന്നു.

നാലുനിലകളിലായി പണിത ഗോപുരവും കവാടവും കടന്നാണ് ഞങ്ങൾ ക്ഷേത്രത്തിനകത്തെത്തിയത്. ശിവനെ കൂടാതെ സുബ്രഹ്മണ്യനും ഗണപതിയും വിഷ്ണുവും ഇവിടെ പരിലസിക്കുന്നു. ഞങ്ങളെല്ലാവരും ശോഭക്കയുടെ നേതൃത്വത്തിൽ ഭജൻ ആലപിച്ചു. അവിടത്തെ പ്രശാന്തമായ അന്തരീക്ഷത്തിൽ ഞങ്ങളുടെ ഭജൻ അലയടിച്ചപ്പോൾദിവ്യമായ ഒരു അനുഭൂതി അനുഭവപ്പെട്ടു.

ക്ഷേത്ര ദർശനം കഴിഞ്ഞ് ഞങ്ങൾ വീണ്ടും "അക്ഷയ"യിലെത്തി. അവിടത്തെ ചേച്ചി ഞങ്ങൾക്കു വേണ്ടി തയ്യാറാക്കിയ ചപ്പാത്തിയും, ഉരുളക്കിഴങ്ങ്, ടൊമാറ്റോ, കാപ്സിക്കം, സവാള എന്നിവയൊക്കെ ചേർത്ത് പാകം ചെയ്ത ബാജിയുമായിരുന്നു വിഭവങ്ങൾ.

ഭക്ഷണം കഴിഞ്ഞ് ഞങ്ങൾ ശ്രീനിവാസ് ലോഡ്ജിലെത്തി. ഞങ്ങൾക്കു കിട്ടിയ ഡോർമിറ്ററിക്ക് സുരക്ഷ പോരാ എന്നു തോന്നിയതുകൊണ്ട് സർവ്വോത്തമൻ (ബാബു)വാൻ ഡ്രൈവറേയും കൂട്ടി വേറെ താമസസ്ഥലം അന്വേഷിച്ചു പോയി, അല്പസമയത്തിനകം മടങ്ങിയെത്തി. KTDC യുടെ മയൂരയിൽ ഒരു ഡോർമിറ്ററി ബുക്ക് ചെയ്തിട്ടുണ്ടെന്നു പറഞ്ഞു. ബാബുവും, ദിവ്യയും മക്കളും, സുരേന്ദ്രറാവുമാമനും ഞാനും ജയകുമാറും കൂടി വാനിൽ അങ്ങോട്ടേക്കുപോയി. ഡോർമിറ്ററി കണ്ടതോടെ കുട്ടികൾക്ക് ഭയങ്കര സന്തോഷം. രണ്ടു കിടക്കകൾ ഒന്നിനു മുകളിൽ ഒന്നായി ക്രമീകരിച്ചിരിക്കുന്ന ബങ്ക് ബെഡ്ഡുകളായിരുന്നു അവിടെ. അവർ എല്ലാ കട്ടിലുകളുടേയും മുകളിലെ ബെഡ്ഡുകളിൽ ചാടിക്കയറി കളിക്കാൻ തുടങ്ങി. കുട്ടികളുടെ സന്തോഷം കണ്ട് ഞങ്ങളുടെ മനസ്സുനിറഞ്ഞു.

മയൂരയിലേക്കു പോരുന്നതിനുമുൻപ് ശോഭക്ക എന്നോട് ഒരു കാര്യം പറഞ്ഞത് ഞാനോർത്തു. നാളെ (19.11.18 ഞായർ)ദേവദാസിന്റേയും പൂർണ്ണിമയുടേയും വിവാഹ വാർഷികമാണെന്നും, ഇത്തവണത്തെ ആഘോഷം ഹോട്ടലിലൊന്നും നടത്താതെ ബന്ധുമിത്രാദികളോടൊപ്പം ചിലവഴിക്കാൻ തീരുമാനിച്ചതിന്റെ ഫലമായിട്ടാണ് ഇങ്ങനെയൊരു ട്രിപ്പ് അദ്ദേഹം സംഘടിപ്പിച്ചത് എന്നും. അയ്യോ എന്തുകൊണ്ട് ഇക്കാര്യം നേരത്തെ എന്നോടു പറഞ്ഞില്ല, ചെറിയൊരു ഉപഹാരം കൊണ്ടുവരാമായിരുന്നു എന്നു ഞാൻ പറഞ്ഞപ്പോൾ

വിവാഹവാർഷികത്തിന്റെ കാര്യം ആരോടും പറയരുതെന്ന് ദേവദാസ് കല്പിച്ചതു കൊണ്ടാണ് പറയാതിരുന്നതെന്ന് അദ്ദേഹത്തിന്റെ മൂത്ത സഹോദരി ശോഭക്ക എന്നോടു പറഞ്ഞു. ഈ ചിന്തയുമായിട്ടാണ്, ഇതിനൊരു പരിഹാരം കണ്ടെത്തിത്തരണേ ഭഗവാനേ എന്നു പ്രാർത്ഥിച്ചു കൊണ്ടാണ് ഉറക്കത്തിലേക്കു വഴുതി വീണത്.

19.11.18 ഞായറാഴ്ച: സുഖകരമായ കുളിരുള്ള പ്രഭാതം. ജനാലയിലൂടെ പുറത്തേക്കു നോക്കിയപ്പോൾ കോടമഞ്ഞുകൊണ്ട് ഒരു മരമോ ചെടിയോ ഒന്നും തന്നെ കാണുന്നില്ല. ദിവ്യയും മക്കളും ബങ്ക് ബെഡ്ഡിന്റെ മുകളിലെ ബെഡ്ഡിൽ പരസ്പരം കെട്ടിപ്പിടിച്ച് നല്ല ഉറക്കം. ഞാനും ജയകുമാറും പ്രഭാതകൃത്യങ്ങളൊക്കെ കഴിഞ്ഞ് സ്വെറ്ററും ധരിച്ച് നടക്കാനിറങ്ങി. റസ്റ്ററന്റിൽ നിന്നും

ചൂടുചായയും കുടിച്ച് അന്തരീക്ഷ മലിനീകരണം ഒട്ടുമില്ലാത്ത പ്രകൃതിയുടെ മടിത്തട്ടിലേക്കിറങ്ങി. സമയം ആറരയാകുന്നതേയുള്ളൂ. നല്ല തണുപ്പ്. ധാരാളം പക്ഷികളും ചിത്രശലഭങ്ങളും പറന്നു നടക്കുന്നു. വിജനമായ റോഡ്. റോഡിനിരുവശത്തും കാപ്പിത്തോട്ടങ്ങൾ. പച്ച, മഞ്ഞ, ചുവപ്പ് നിറങ്ങളിൽ കാപ്പിക്കുരു കുലകുലയായി നിൽക്കുന്നതു കാണാനെന്തു ഭംഗി.. മുല്ലപ്പൂവിന്റെ സൗരഭ്യം പരത്തുന്ന കാപ്പിപ്പൂക്കൾ. പശുക്കളേയും മേയ്ച്ചുകൊണ്ട് രണ്ട് ഗോപാലന്മാർ. പശുക്കിടാവിന് എന്തൊരു ഓമനത്തം! റോഡരികിൽ ചുണ്ടങ്ങ കായ്ച്ചു നിൽക്കുന്ന ചെടി എന്റെ ദൃഷ്ടിയിൽപ്പെട്ടു. ഞാൻ ഉത്സാഹത്തോടെ ചുണ്ടങ്ങ പറിക്കാൻ തുടങ്ങിയപ്പോൾ, ഹേയ്, ആരാണിവിടെ ചുണ്ടങ്ങ പറിക്കുന്നത്? എന്ന് ഉറക്കെ ചോദിച്ചുകൊണ്ട് പോലീസുകാരന്റെ വലിപ്പത്തിലുള്ള ഒരാൾ മഞ്ഞിന്റെ മറയിൽ നിൽക്കുന്നു. അയാൾ അടുത്തുവന്നപ്പോഴാണ് മനസ്സിലായത്. അത് നമ്മുടെ ബാബു ആണെന്ന്. ഞങ്ങൾമൂന്നുപേരും പൊട്ടിച്ചിരിച്ചു. നീയെന്നെ പേടിപ്പിച്ചല്ലോ ബാബൂ എന്ന് പറഞ്ഞ് ഞാനവന് നല്ലൊരിടിയും കൊടുത്തു.

പിന്നെ ഞങ്ങൾ മൂന്നുപേരും കൂടി ചെറിയൊരു ഗൂഢാലോചന നടത്തി. കുളി കഴിഞ്ഞ് നേരെ ഭാഗമണ്ഡല ക്ഷേത്രത്തിലേക്ക് പോവുക. അവിടെ, ക്ഷേത്ര പരിസരത്തുനിന്നും പൂർണ്ണിമ മായിക്ക് വോംടി ഭറപ് ചടങ്ങിനുള്ള സാധനങ്ങളും, ദേവ്ദാസ് മാമന് കൊടുക്കാനുള്ള സമ്മാനവും വാങ്ങുക ഇതു കേട്ട് ബാബുവിനും ഉത്സാഹമായി.

ഡോർമിറ്ററിയിലെത്തിയപ്പോൾ എല്ലാവരോടും ഞങ്ങളുടെ പദ്ധതി വിശദീകരിച്ചു. സുരന്ദ്രമാമനും അദ്ദേഹത്തിന്റെ സ്വതസ്സിദ്ധമായ പുഞ്ചിരിയോടെ ഞങ്ങളെ പിന്താങ്ങി. വാൻ ഞങ്ങളുടെ ഹോട്ടൽ പരിസരത്താണ് പാർക്ക് ചെയ്തിരിക്കുന്നത്. 8 മണിയോടെ ഞങ്ങൾ ഭാഗണ്ഡേശ്വര ക്ഷേത്രപരിസരത്തെത്തി. പൂവ്, നാളികേരം, പഴം, ചെറിയൊരു ഗണപതി ശില്പം, വള എന്നിവയൊക്കെ വാങ്ങി.അപ്പോഴേക്കും ദേവദാസ് മാമന്റെ ഫോൺ വന്നു-ഞങ്ങളെല്ലാവരും കുളിച്ചൊരുങ്ങി ശ്രീനിവാസ് ലോഡ്ജിൽ കാത്തിരിക്കുകയാണ്. വേഗം വാനുമായി വരണം. നമുക്ക് അക്ഷയിൽ പോയി ബ്രേക്ക്ഫാസ്റ്റ് കഴിക്കാം- എന്ന്.

എല്ലാവരും അക്ഷയയിലെത്തിയപ്പോൾ ഞാൻ പറഞ്ഞു. Breakfast കഴിച്ചുതുടങ്ങുന്നതിനു മുൻപ് ചെറിയൊരു surprise ഉണ്ടെന്ന്. ദേവ്ദാസ് മാമനോടും പൂർണ്ണിമ മായിയോടും അവിടത്തെ സെറ്റിയിലിരിക്കാൻ പറഞ്ഞു. സ്ത്രീകളോട് ഭാഗ്യദാലക്ഷ്മി ബാരമ്മ പാടാൻ തയ്യാറായി നിൽക്കാൻ പറഞ്ഞു. അതിനു ശേഷം ഞാൻ എല്ലാവരോടുമായി പറഞ്ഞു- ഇന്ന് നമ്മുടെ പ്രിയപ്പെട്ട ദേവദാസ് മാമന്റേയും, പൂർണ്ണിമ മായിയുടെയും 39-ാം വിവാഹ വാർഷികമാണ്. ഇനിയും ഒരുപാടു കാലം അവർ സന്തോഷത്തോടെയും ആരോഗ്യത്തോടെയും സ്നേഹത്തോടേയും ഒരുമിച്ചു ജീവിക്കുവാൻ ഈശ്വരന്റെ അനുഗ്രഹം ഉണ്ടാകണമെന്ന് നമുക്ക് പ്രാർത്ഥിക്കാം എന്നു പറഞ്ഞു.

ഭാഗ്യദാ ലക്ഷ്മിബാരമ്മയുടെ അകമ്പടിയോടെവോംടി ഭറപ് നടത്തി. സ്ത്രീകൾ പൂർണ്ണിമ മായിയെ പൊട്ടു തൊടുവിച്ചു, പൂ ചൂടിച്ചു. സുരേന്ദ്രറാവു മാമു ദേവ്ദാസ് മാമന് ഗണപതിയെ സമ്മാനിച്ചു. ദേവ്ദാസ് മാമനും മായിയുംമുതിർന്നവരുടെ കാൽ തൊട്ടു വണങ്ങി. ഞങ്ങൾ ചെറുപ്പക്കാർ ദേവദാസ്-പൂർണ്ണിമ ദമ്പതികളേയും വണങ്ങി.

വെജിറ്റബിൾ ഉപ്പുമാവ്, ശീര മഞ്ജുള കോഴിക്കോട് നിന്നും കൊണ്ടു

വന്ന ഉണ്ണിയപ്പം, രസികൻ കുടകു കാപ്പി എന്നിവയായിരുന്നു അന്നത്തെ വിഭവങ്ങൾ. ഞങ്ങൾക്ക് രുചികരമായ ഭക്ഷണം ഉണ്ടാക്കിത്തന്ന അക്ഷയയിലെ ചേച്ചിക്ക് ഞങ്ങൾ നന്ദി പറഞ്ഞു. വാനിൽ കയറി ശ്രീനിവാസ് ലോഡ്ജിൽ പോയി എല്ലാവരുടേയും ലഗ്ഗേജ് വാനിൽ കയറ്റി ലോഡ്ജ് നടത്തുന്ന അമ്മായിയുടെ പറമ്പിൽ വിളഞ്ഞ പഴക്കുല, കുരുമുളക്, കാപ്പിപ്പൊടി എന്നിവ മിക്കവരും വാങ്ങി.

ഞങ്ങളുടെ അടുത്ത ലക്ഷ്യം കാശീമഠത്തിന്റെ സംരക്ഷണത്തിലുള്ള ശ്രീ ഭുവനേന്ദ്ര മെമ്മോറിയൽ ഹെർബൽ വാടിക സന്ദർശിക്കുക എന്നുള്ളതായിരുന്നു. ശ്രീനിവാസ് ലോഡ്ജിൽ നിന്നും 7-8 KM സഞ്ചരിച്ച് കുടകിലെ ഒരു ഗ്രാമ പ്രദേശത്തു പ്രവർത്തിച്ചു വരുന്ന വാടികയിലെത്തി. മുൻകൂട്ടി അറിയിച്ചിരുന്നതനുസരിച്ച് അതിന്റെ മേൽനോട്ടക്കാരൻ ശ്രീ.ഗണേഷ് ഷേണായ് ഞങ്ങളെ കാത്തു നിൽപ്പുണ്ടായിരുന്നു. ഹെർബൽ വാടികയും ഗോശാലയും നോക്കി നടത്തുന്ന ഗണേഷ് ഷേണായ് അവിടെ ചെറിയൊരു വീടുപണിത്. രണ്ട് ആൺമക്കളോടൊപ്പം താമസിക്കുകയാണ്.

ഞങ്ങൾ ആദ്യം ഗോശാലയിലേക്കാണ് പോയത്. അഗസ്ത്യൻ എന്നു പേരുള്ള കുറ്റൻ കാളയെയാണ് ആദ്യം കണ്ടത് . പിന്നെ കുറേ പശുക്കളും. എല്ലാ പശുക്കളുടേയും പേര് ഗണേഷിന്റെ സ്മാർട്ട് കുട്ടികൾ പറഞ്ഞുതന്നു. പശുക്കിടാങ്ങളുടെ തൊഴുത്തിലെത്തിയപ്പോൾ തരുണിനും സാൻവിക്കും സന്തോഷമായി. അവർ പശുക്കുട്ടികളെ തൊട്ടു, തലോടി, അടുത്തുള്ള വാഴയിൽ നിന്നും വാഴയിലക്കഷ്ണങ്ങൾ ചീന്തിക്കൊണ്ടു വന്ന് പശുക്കുട്ടികൾക്ക് തിന്നാൻ അവയുടെ വായിൽ വച്ചു കൊടുത്തു.

<u>ശ്രീമദ് ഭുവനേന്ദ്ര ആയുർവ്വേദിക് വൃക്ഷ വാടിക :</u>

2016 നവംബർ 6-ാം തീയ്യതിയാണ് മുൻകാശിമഠാധിപതിയായിരുന്ന ശ്രീമദ് ഭുവനേന്ദ്ര തീർത്ഥസ്വാമികളുടെ ഓർമ്മയ്ക്കായി ഈ വൃക്ഷവാടിക ഉദ്ഘാടനം ചെയ്തത്. ആയുർവ്വേദ ആചാര്യന്മാരുടെ കുടുംബത്തിൽ ജനിച്ചു വളർന്ന, ആയുർവ്വേദം എന്ന മഹത്തായ ഭാരതീയ ചികിത്സാരീതിയിൽ തൽപരനായിരുന്ന ശ്രീ ഭുവനേന്ദ്രതീർത്ഥസ്വാമിജിക്ക് ഇതിൽപരം നല്ല ഒരു സ്മാരകം നിർമ്മിക്കാനാവില്ല എന്നെനിക്കു തോന്നി. ഏകേദേശം 30 ഏക്കറോളം സ്ഥലത്തായി ധാരാളം മരങ്ങൾ നട്ടു പിടിപ്പിച്ച് പരിപാലിച്ചു വരുന്നു. തോട്ടത്തിനു നടുവിലൂടെ ഇന്റർലോക്കിംഗ് ടൈൽസ് വിരിച്ച മനോഹരമായ നടപ്പാത. വൃക്ഷങ്ങൾ കുടചൂടി നിൽക്കുന്നതുകൊണ്ട് വെയിൽ പതിക്കാത്ത നടപ്പാതയിലൂടെ ഞങ്ങൾ ചറപറാവർത്തമാനം പറഞ്ഞുകൊണ്ട് സാവധാനം നടന്നു. എല്ലാ വൃക്ഷങ്ങളിലും അവയുടെ Botanical Name കന്നഡയിലും ഇംഗ്ലീഷിലുമുള്ള പേര് എന്നിവ എഴുതിയ ബോർഡുകൾ തൂക്കിയിട്ടിട്ടുണ്ട്. നടപ്പാത ചെന്നവസാനിക്കുന്നത് ശ്രീമദ് ഭുവനേന്ദ്ര തീർത്ഥസ്വാമികളുടെ മനോഹരമായ പ്രതിമസ്ഥാപിച്ച മന്ദിരത്തിലാണ്. അതിനു ചുറ്റും പിങ്ക്, വയലറ്റ് നിറങ്ങളിൽ വിരിഞ്ഞു നിൽക്കുന്ന ആമ്പലുകൾ. മാനത്തു കണ്ണികളും തവളക്കുഞ്ഞുങ്ങളും ആമ്പൽപ്പൊയ്കയിൽ നീന്തിത്തുടിക്കുന്നു. ഞങ്ങളെല്ലാവരും ശ്രീ ഭുവനേന്ദ്ര തീർത്ഥ സ്വാമിജിയുടെ തൃപ്പാദങ്ങളിൽ ശിരസ്സു നമിച്ചു.

ആ മന്ദിരത്തിന്റെ പാടവുകളിലിരുന്ന് ഞങ്ങൾ ഗ്രൂപ്പ് ഫോട്ടോയെടുത്തു. ശ്രീമദ് സംയമീന്ദ്രതീർത്ഥസ്വാമിജിയാണ്. ഈ വടികയുടെ ഉദ്ഘാടനം

നിർവ്വഹിച്ചതെന്ന് ഗൂഗിൾ പറഞ്ഞു തന്നു. രുദ്രാക്ഷത്തിന്റെ മരം ഞങ്ങളുടെ സവിശേഷ ശ്രദ്ധയെ ആകർഷിച്ചു.മിക്ക സ്ത്രീകളും പല തരം ചെടികളുടെ വിത്തുകൾ ശേഖരിച്ചു.

രണ്ടു മണിക്കൂറോളം സമയം ഞങ്ങളവിടെ ചിലവഴിച്ചു. ഈയിടെ അവിടെ സ്ഥാപിച്ച തേനീച്ച ക്കൂടുകളും, അവയിലെ അറകളും ഗണേഷ് ഞങ്ങൾക്കു കാണിച്ചു തന്നു. തരുൺ അത്ഭുതത്തോടെ അതൊക്കെ നോക്കി നിന്നു. അങ്ങനെ, കുട്ടികളേയും മുതിർന്നവരേയും ആകർഷിച്ച ഔഷധത്തോട്ട സന്ദർശനം കഴിഞ്ഞു. അവിടെ നട്ടു വളർത്തിയ ചേന, ചേമ്പ്, കപ്പ, മധുരക്കി ഴങ്ങ് എന്നീ കൃഷികളും ഗണേഷ് ഞങ്ങൾക്കു കാണിച്ചു തന്നു. ഞങ്ങൾ കോഴി ക്കോടു നിന്നും കൊണ്ടു പോയ പല തരം പലഹാരങ്ങൾ ഗണഷിന്റെ മക്കൾക്കു സമ്മാനിച്ചു കൊണ്ട് ഇനിയും കാണാമെന്നു പറഞ്ഞ് പിരിഞ്ഞു.

ത്രിവേണീ സംഗമമായിരുന്നു അടുത്ത ലക്ഷ്യം. കാവേരി, കന്നികെ, സുജ്യോതി എന്നീ മൂന്നു പുണ്യനദികളുടെ സംഗമസ്ഥാനമായ ഈ സ്ഥലം പിതൃക്കൾക്ക് ബലിതർപ്പണത്തിന് പേരുകേട്ട സ്ഥലമാണ്. തലമുണ്ഡനം ചെയ്ത് ഒരുപാടുപേർ അവിടെ ബലിതർപ്പണം നടത്തുന്നതു കണ്ടു. ബാബുവും മക്കളും പുഴയിൽ കുളിച്ചു. ഞങ്ങൾ കൈക്കുടന്നയിൽ വെള്ളമെടുത്ത് തലയിൽ കുടഞ്ഞു.

കത്തിക്കാളുന്ന വെയിലത്ത് ഞങ്ങൾ വാടിപ്പോയി. വാൻ നിർത്തിയ സ്ഥലത്തിനടുത്തായി ഇളനീർ വിൽപ്പന ശാലകളുണ്ടായിരന്നു. അവിടെ നിന്നും വാങ്ങിച്ച ഇളനീരിന് അമൃതിന്റെ രുചി!

ഉച്ചയ്ക്ക് രണ്ടരയോടെ ഞങ്ങൾ രഘുവീറിന്റെ വസന്തവിഹാർ ഹോട്ട ലിലെത്തി. നീലേശ്വരം ഓവർ ബ്രിഡ്ജിനടുത്തായി, നല്ല രീതിയിൽ പ്രവർത്തി ക്കുന്ന, നല്ല തിരക്കുള്ള റസ്റ്റോറന്റാണിത്. സാദാഊണ്, വെജ്ബിരിയാണി, ചപ്പാ ത്തി, പനീർ എന്നിവയായിരുന്നു വിഭവങ്ങൾ. ഓരോരുത്തരും അവരവർക്ക് ഇഷ്ടപ്പെട്ട ഭക്ഷണം കഴിച്ചു. എല്ലാത്തിനും നല്ല സ്വാദ്! }ഞങ്ങൾക്ക് train ലിരുന്ന് കൊറിക്കുവാനുള്ള പക്കവടയും, ദേവദാസ് മാമന്റെ പേരക്കുട്ടികൾക്ക് രാത്രി കഴിക്കാനുള്ള ബരിയാണിയും പാക്ക് ചെയ്തുതന്നു രഘുവീർ. അദ്ദേഹ ത്തിന്റെ ആതിത്ഥ്യ മര്യാദകൊണ്ട് ഞങ്ങൾക്കു വളരെ സന്തോഷവും സംതൃ പ്തിയും അനുഭവപ്പെട്ടു.

നിറഞ്ഞ വയറോടെ നിറഞ്ഞ മനസ്സോടെ ഞങ്ങൾ വാനിൽ കയറി. നീലേശ്വരം റെയിൽവെ സ്റ്റേഷനിലെത്തി ട്രെയിനിലിരുന്ന് ഓറഞ്ചും, പക്കാവ ടയും കഴിച്ചു. വൈകിട്ട് അഞ്ചരയോടെ ഞങ്ങൾ സുഖമായി കോഴിക്കോട്ടെത്തി.

പ്രകൃതിരമണീയമായ അന്തരീക്ഷത്തിൽ, പുണ്യനദിയുടെ തീരത്ത്, കുടകുമലയുടെ കുളിരിൽ വ്യത്യസ്തമായ രീതിയിൽ, ബന്ധുമിത്രാദികളുടെ സാന്നിദ്ധ്യത്തിൽ വിവാഹ വാർഷികം ആഘോഷിക്കാൻ തീരുമാനിച്ച ശ്രീ. ദേവ ദാസ് ഷെണായ് മാമനും ശ്രീമതി. പൂർണ്ണിമ മായിക്കും ഈശ്വരൻ എല്ലാ നന്മ കളും നൽകുമാറാകട്ടെ എന്ന് ആശംസിച്ചുകൊണ്ട്, നന്ദി പറഞ്ഞു കൊണ്ട് ഞങ്ങൾ വീടുകളിലേക്കു മടങ്ങി.

# CHOOSE GOOD FRIENDS

Vrinda Bandarkar

Friends are Vital throughout life
Change your pleasure, but
Do not change your friends
Make new friends but keep the old
One is silver and other is gold
There are enough good friends
They are very close to me
Friends can be a source of self esteem
Friends give hope when we are low
Friends for us are always powerful and positive
When there is no one to help
Friends rush towrads us to help
Friends should be truthful with each other
God has gifted everyone a treasure
That no one can break
It will last till end
Its your friendship
Do not accept anything from your friend
Even though you have helped them

Do not hate your friends
Do not hurt them
Have a good company with your friends
See your bro and Sis has a friend
Tell them what in your mind
Even they listen or not
It they can they will come and help you
DO NOT WALK IN FRONT OF ME
I CANNOT FOLLOW YOU
DO NOT WALK BEHIND ME
I CANNOT GUIDE YOU
WALK ALONG WITH ME
BECAUSE YOU ARE MY HERO
BE PRECIOUS TO ME
'O'MY FRIEND
IN EVERY STEP I TAKE
I NEED A FRIEND
BESIDE ME

# കള്ളൻ സന്ന്യാസിയായപ്പോൾ

വി.കൃഷ്ണവാദ്ധ്യാർ

ഒരു രാജാവ് തന്റെ മകളെ ഒരു സന്ന്യാസിക്ക് മാത്രമേ കല്യാണം കഴിച്ച് കൊടുക്കുകയുള്ളൂ എന്ന് തീരുമാനിച്ചു.

ഇതൊരു കള്ളൻ കേൾക്കുന്നുണ്ടായിരുന്നു. കള്ളന് ഒരു മോഹം. ഒരു സന്ന്യാസി വേഷം ധരിച്ചാലോ. ചിലപ്പോൾ രാജകുമാരിയെ കെട്ടാൻ കഴിഞ്ഞാൽ സുഖമായി ജീവിക്കാം. മോഷ്ടിക്കാൻ വേണ്ടി കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിവരില്ല. അല്ലെങ്കിൽ കൊട്ടാരത്തിൽ നിന്നു തന്നെ മോഷ്ടിച്ച് കൊണ്ടുപോകാം.

അവൻ ഉടൻ തന്നെ ഒരു സന്ന്യാസിവേഷം കെട്ടി ഗംഗാ തീരത്ത് ചെന്ന് ധ്യാനിക്കുന്നു എന്ന മട്ടിലിരുന്നു.

രാജാവ് ഗംഗാതീരത്തുള്ള സന്ന്യാസിമാരെ തിരക്കിച്ചെന്നു; തന്റെ മകൾക്ക് പറ്റിയ വരനെ കണ്ടുപിടിക്കാൻ.

കണ്ട താപസന്മാരോടൊക്കെ തന്റെ മകളെ കല്യാണം കഴിക്കണമെന്ന് രാജാവ് അഭ്യർത്ഥിച്ചു. പക്ഷേ സന്ന്യാസം സ്വീകരിച്ച് സർവ്വ ലൗകികത്വവും ഉപേക്ഷിച്ച താമസന്മാരിലൊരളും രാജാവിന്റെ ആവശ്യം സ്വീകരിച്ചില്ല.

അവസാനം ദൂരെ മാറി ഇതൊക്കെ കണ്ടും കേട്ടുമിരുന്ന നമ്മുടെ കള്ളൻ സന്ന്യാസിയുടെ അടുത്തും രാജാവ് തന്റെ ആഗ്രഹം അറിയിച്ചു.

പക്ഷേ കാവിവസ്ത്രം ധരിച്ച നമ്മുടെ കള്ളന് ബാക്കിയുള്ള സന്ന്യാസിമാർ രാജാവ് വെച്ച് നീട്ടിയ സൗഭാഗ്യം നിരസിച്ചത് കണ്ട് മാനസാന്തരം വന്നു കഴിഞ്ഞിരുന്നു.

സന്ന്യാസം ഇത്തരത്തിലുള്ളതാണോ.

എല്ലാം ത്യജിക്കുന്ന മനസ്സിനുടമകളാവുകയാണോ, കാവി ധരിക്കുന്നതോടെ മനുഷ്യൻ.

താൻ കള്ളനായിട്ടും ഈ ഒരു മനോഭാവത്തിന് അടിമപ്പെട്ടല്ലോ.വേണ്ട . എനിക്ക് മോഹങ്ങളൊന്നുമില്ല.

അയാൾ സന്ന്യാസിയായി തന്നെ ജീവിക്കാൻ തീരുമാനിക്കുകയായിരുന്നു.

# उडी उडी

पि.आर. जिनी बाई

उडी उडी रे तू पंछी उडजा
उडजा उडजा उडजा (2)
नीले नीले गगन पे उडजा (उडी)
छोटे छोटे पंखों खोलकर
उडजा उडजा उडजा (2)
खुले आसमान पे उड जा
खुशी सैर तो करजा
उडो बादुलों से दूर (2)
उडजा उडजा उडजा
हवाई जहाज बनजा
बादलों के साथ उडजा
उडजा उडजा उडजा
तू तितली बनके उडजा
खिले फूलों पे बैठजा
हस्ती फूलों को चूमके
खूब खुश्वू ले जा
मधु खुशी से पीजा
मस्त मस्त तू बन जा
उडजा फिरूँ मस्ति फिरुँ
मस्त गगन में
आज मैं ये राज की
दुनिया की सैर में
खिल्लोरी ... खिल्लोरी
आजा आजा आजा (उडी)

**कुडजाद्रि वयरचि सौंदर्य लहरि**

# कुडजाद्री वयरचि सौदर्यलहरि

- एक लघु यात्रा विवरण

उषा आर भट्, कोच्चि

**उपदेव अथवा परिवार देव**

देवी दवळाचे प्रकाराचे भयरचि जाव्नु, पंचमुख गणपति, प्राणलिंगेश्वरु, चन्द्रमौलीश्वरु, हनुमन्तु, नञ्जुण्डेशु (हालाहाल विष पान केल्लोलो ईश्वरु) महाविषारद आदि देवांगेलों उपदेवळ अस्सयि। प्रकाराचे भित्तरि गर्भगृहाचे बाहर, उज्वे भागाक सुब्रह्मण्यायि, दावे भागाक वीर भदृस्वामीयि रब्ल्यांयि। देवी दर्शना फूडेचि, वीरभद्राक अवश्य नमस्कारु करनु जांका देवी दर्शनाक वच्चाक। देवीले सुरक्षा कर्मचारि (watch man) जाव्नूयि, कोलमहर्षि जावनुयि हक्का लेकितायिः थंयिचिं जन। तत्पश्चात सुब्रह्मण्याक; पांयि पोडका। नागदोष परिहाराक हग्गेले दर्शन विशिष्ट जाव्नु लेक्कूनु एत्तायि।

**पंचमुख गणपति**

पंचबालि म्हळेले नावान, प्राणलिंगेश्वर मूर्तीचे समीप जाव्नु, गणपतीलि अपूर्व प्रतिष्ठा। भेरुण्ढ डुंडिणी, सिद्धि विनायकु हेरंबु आणी शक्ति सहित, या क्रमान पंचमुख गणपतीक आराधनाकरतात्ती। पंचेन्द्रिय जाव्नु संवेदनाचें नैर्मल्य प्रदान करता, ये गणपति दर्शन।

**प्राणलिंगेश्वर**

योग विद्याचो ईश्वरु तं, प्राणलिंगेश्वर मूर्ति। हंसारुढ जाव्नु बैसल्ले महादेवाले अत्यपूर्व दर्शन हंगा मेळता।

**पार्थेश्वरु - महादेवु**

स्थूल प्रकृतीचें प्रत्यक्ष अंश तॅ पृथ्वी अथवा भूँयिं। परमेश्वर प्रीति सिद्ध करुक, रावणनयि, श्रीरामानयि पंचपाण्डवानीयि मत्तियेन लिंग रूप करनु पार्थेश्वर पूजा केल्लेलि जाव्नु, रामायण-महाभारत इतिहासांतु अस्स।

**नक्षुण्डेशु (नीलकण्ठु)**

क्षीर सागर मथन जत्तना, बहिर्गमन जल्लेलें हालाहाल विष पान केल्लेले ईश्वरालो गळो नीळु जल्लो। लोक कल्याणा खत्तीरि घोर विष पिल्लोलो, लोक हितकारकु देवु तं श्रीकण्ठु। नेञ्जुण्ड मळ्यारि विषः पान केल्लोलो नेञ्जुण्डेशु पार्थेश्वराक पांय पडचे उपारांत्ते नक्षुण्डेशाक पांयि पोडचो तं क्रमु।

**आंञ्जनेयु - हनुमान्तु**

नञ्जुण्डेश्वाक दर्शन केल्ले उपरांते, इन्द्रिय जिकवल्ले भक्तशिरोमणि हनुमन्ताले दर्शन घेंव्का।

तत्पश्चात महाविष्णूलेंयि दर्शन घेव्नु, प्रकाराभित्तरि प्रवेशु करचो क्रमु चुक्कनत्तिल्लें सर्वयि अनुवर्तन करनु एत्ताति।

**तुळसी कट्टो**

गर्भगृहाचे मुक्कारि अस्स वैभवान बन्दिल्लो तुळसी कट्टो। पुष्ट-तुष्ट जाव्नु भोर्नु-फन्दलेव्नु अस्स, कणस भरलेलि तुळसी माता। तुळसी कट्ट्याचे समीप जाव्नु पष्णाचो दीपस्तंभूयि, सुवर्ण ध्वज स्तंभूयि पोळोंचाक मेळ्ता। तुळसीक पांय पोणु जांका देवी दर्शनाक मुक्कारि वच्चाक।

**श्री मूकांबिका दर्शन पुण्य**

सूर्यकिरणान्तु उज्वल प्रभावान शोभायमान जाव्नु झगझगेता गर्भगृह मुकुट। तन्तु भित्तरि बैसल्ले देवीले अत्युज्वल वज्र कान्ति, वर्णन करुक, कविकुल तिलक काळीदासान सरि साध्य नयि। प्रसन्न वदना जाव्न मातृरूपान भक्तांचेरि कृपाकटाक्ष धारा करता अस्स ती, निर्लोभ जाव्नु।

दक्षिण भारतांतु, वैष्णवांक तिरुपति देवस्थान कितलें पुण्यस्थल की, शाक्तेयांक तस्सि तं कोल्लूर मूकांबिका देवळ। सौपर्णिका नदि गंगा नदी समानयि। महासरस्वती, महालक्ष्मी, महाकाळी एक्य स्वरूप काणु त्रयंबिका जाव्नु तं श्री शंकराचार्याक, देवीन दर्शन दिल्लेलें । पटाशिव- निलये ह्याणु ध्यान केल्लेले शंकरामुक्कारि, शंक, चक्र, वरा f भय मुद्र धोर्नु अस्सिल्ले चतुर्भुजा स्वरुपाक, त्रिविध शक्ति समन्वित जाव्नु त्रिनेत्री तिक्का इच्छा-ज्ञान-क्रिया शक्ति स्वरूपिणी ते चित्शाक्तीक पंचलोह विग्रहान्तु आवाहन करनु प्रतिष्टित करतना, शंकराचार्यान निश्च्ययु करनु दिल्लेले विधि प्रकारि तं तीनि भावान थंयि अज्जियि पूजा करनु एत्तायि। उषपूजेक सत्वगुण प्रधान सरस्वती जाव्नूयि, मध्याह्नाक रजोगुण प्रधान महालक्ष्मी रूपानयि,प्रदेष समयारि तमोगुण प्रधान महाकाळीयि जाव्नु संकल्पु कोर्नु तं पूजा-पाठ। त्याचि खतीरि मूकांबिका दर्शनाचे पूर्ण फलप्राप्तिक, तीनि कालांकयि दर्शन घेंव्वा अवश्य तं।

रात्रि अर्द्धयामारि चंकूचे महाकाळी पूजेक समर्पण करचो सूण्टि, मिरयाकणु, पिंपळि, एलु, लवंग आणी गुड घाल्नु तय्यार करचो सुगन्ध पूर्ण पानक कषाय प्रसादु सुप्रधान तं। सर्व रोग निवारणाकयि, यो कषाय नैवेद्यु, वहु विशेषुत।

**पूजाक्रम निबन्धना**

मूकांबिका देवळान्तु ब्रह्मचर्यानि गर्भगृहान्तु प्रवेशुकरुक, जावो, देवी

विग्रहाक अप्डूक जावो, पूजा करुक जावो, शीवेलीक जाव्नु देवी विग्रह बहन करुक जावो नज्ज। ग्रहण समयांचेरि, मूकांबिकेलो नडो धंपंप ना। अर्द्ध रात्रि तं ग्रहणाचो समयु जल्यारियि, ते समयारि देवळ काणु, देवीक अभिषेकु, अर्चना, नैवेद्यु, दीपाराधना इत्यादिक करका म्हळालो निर्बन्धुआस।

मूकांबिका सुप्रभात गयनान, दिस पड्ति फन्यावरान्ति चारि घंट्यारी देवीले गर्भग्रहाचो नडो उद्दारि केल्यारि, रात्रि णव घंट्यारि मंगळ म्होणु तं - साधारण दिवसांकडे नंडो घालंप। कोल्लूर देवळान्तु उत्सव कालु सोणु, बाकीचे पूरायि दिवसांकयि, दिस्सा णव घंट्यारि चण्डिका हवन करप अस्स। काणु संगुका जल्लोलो दुस्सरो आचारु, विंगड देवस्थानांकडे दिक्कूक पोणानात्तिल्ली, सलां म्हळेले नव्वान संगचि आरति तं। ये क्षेत्र आक्रमण करनु, लूटि मारूक, टिप्पुसुल्तानान श्रमु पंचाक, देवी चैतन्यान्तु दोळ्यांक दृप्टि नष्ट जाव्नु, स्वल्पघडियांक तो मूर्च्छित जाव्नु पोळ्ळो। भयान, अपाराधु क्षमा करका मुणु मग्गूनु, तंगेलो श्रमु नक्का म्हणु देव्वोस्नु तो परिवार समेत धव्लो खंयियी। तज्जे उडगासाक खंयीयी आरति।

दिस्पडति, देन्पारा सोडे बार घंट्यारि, देन्परांचि मध्याह्न पूजा समाप्ति करनु नडो घल्तनिं। भक्त जनांक प्रसाद अन्नदानंयि अस्स। पुनः पांच घंट्यारि नडो कळ्यारि, रात्रि साडे अट्टारि नडो बन्ध केल्ले उपरान्तेयि, अन्नदान अस्स। अन्नदान सेव़ा, अंगवण जाव्नु, जयतिं जन करतातिं। अन्नदानाचे खत्तीरि, अन्नपूर्ण हाल, विंगडचि बान्दिल्लेंअस्स।

## प्रतीक आनी प्रत्यक्ष अर्थु

हंगा पुज्जूचि दुर्गाभगवति कोण? महिषासुरु कोण? प्रत्यक्ष अणी प्रतीकाचो अर्थु कित्तें ? दुर्गा म्हळ्यारि कोणाचानयि जिक्वूक जाव्नात्तिल्ली: महिष म्हळ्यारि मसी ऋड्डो, यमरायाले वाहन आणी मरण आनी आज्ञानाचे प्रतीक। तस्सि विशकलन करनु चोय्ल्यारि, आज्ञान नाशिनी विज्ञान रुपिणि तं महिषासुर मर्दिनी म्हणु संज्ञुयात। श्री विद्येक, अज्ञान अविद्येरि फाव जल्लेलें उज्वल विजयु तं, महिषासुर मर्दन। जीवितान्तु विजय प्राप्त केल्लेले खंचेयि मनुष्यारियि, इच्छा शक्ति-ज्ञान शक्ति क्रियाशक्ति आदि त्रिशक्ति समन्वय दृप्टि पड्तलें। दुर्गा पूजनेचे महत्वयि, मन्त्रत्वयि येंचि तं।

सरस्वती ब्रह्मपुत्रीयि, त्याचि समयारि ब्रह्मपत्नीयि तं। अत्मविद्य सत्वगुण प्रधान संगीत - कला-साहित्य-उत्तरॅ भाषण जाव्नु ती एक्केकल्यान्तुयि वासुकरता। जलाशयान्तु, पदम्‌ाक्षान्तु, धवें शुभवस्त्र धारण करनु, चारि हथान बैसल्ली देवि। अक्षरांचि अधिदेवता। एक हथांतु ग्रन्थु-ज्ञान भण्डार-सिक्कता तसीचि तान वड्डता:

दूसर्‍याक वण्टीत्त तसीचि वङ्डता. भित्तरी हुजवाडु; निप्पता अन्धकारु। एक हथान्तु अक्षरांचि मणिये माला। एक्केक एक्केक क्रमान - खाल थखूनु सिक्कूनु पाण्डित्य झोडका म्हुणु, मणियो एक उपरान्ते एक जप्पीता। दावे भुज्जारि थकूनु, उज्वे भागाचे खल्चे हथान्तु जाव्नु धरलेलि कच्छपिं वीणा तीवज्जूनु बैसल्या। कच्छापि म्हळ्यारि बायल कासवु। कासोवु म्हळेले एक जीवाक, मात्र स्वेच्छानुसार मत्तें भायर घालूकंयि, भित्तरि तण्डूकयि देवान नैपुण्य प्रदान केल्यां। जांका जल्लेल्यान्तु मात्र मतें घालका, नक्का जल्लेल्यान्तु मौनि जाव्नु आत्मनियत्रण निष्ठ पालन करका म्हणु तत्व। कूर्मबुध्दिं मणताति हक्का। हंसु तिगेले वाहन। नीर क्षीर मिश्रण दिल्यारि, क्षीर मात्र पीव्नु, जलांश निरस्कारु करूक आस्सिल्ले वैदग्ध्य अस्स, हंसाक। खंयि सुकुनु, खंचेयि रूपान प्राप्त चांग जानकारीन्तु थकुनु, चांगा-वाय्ट विवेचन करुकयिः चांग मात्र भित्तरि घेव्नु, वायट तिरस्कारु करची ग्राह्य. -त्याज्य बुध्दि-हंस विवेकु नैसर्गिक जाव्नु सर्वांकयि अवश्य जांका जल्लोलो गुणु, ना जल्यारि वङ्डोव्नु काड्का जल्लोलो प्रधानतम गुणु। अंगेले चेर्डुवान्तु तो गुण वङ्ङका म्हणु, सरस्वती मुक्कारि विद्यारंभु करतायि जिब्बे वेल्यान पोडचिं उत्तरँ भंगराचि जाकां म्हणु, भंगरा मुद्येन हरि श्री ऊँ बंरेताय। मोरु आनि एक पक्षियि, बरीक रब्लया। मनष्य वरि मोराकयि दोळे दोन्नीचि; पुण मोराक पृष्ट भागाक एकु सासु दोळे अस्स म्हणु संकल्पु। तो सूक्ष्मदेक तस्सि नितान्त जाग्रेतेचें प्रतीक जाव्नु मोराक लेक्कूयात्। त्या लेक्कान विस्लेषण केल्यारि, सरस्वती देवीक अक्षरांचे ज्ञानाचे, बुंदीचे, चांग-वायट् संज्ञूचे, सदा जाग्रतेचे सूक्ष्मदृष्टिचे, नितान्त - जीवनान्त सिक्कूक तन्नेचें, ग्राह्य-त्याज्य बुद्धीचे-अवतार जाव्नु अंका काड्यात्।

**सरस्वती मण्टपु**

गर्भगृहाचे थेट मुक्कारि स्थिति करता सरस्वती मण्टपु। हंगाचो सरस्वती मण्टपु विद्या उद्गम श्रोत केन्द्र तं। येमण्टपान्तु बैसोव्नु तं चेर्डुवांक बरपा मुहूर्तु कंरप। पूरायि लोकान्तुले कलाकार, चित्रकार, नर्तक, साहित्यकार, संगीत उपासक, हन्नि प्रथम कला प्रदर्शन देवीक समर्पण करनु, विजया खत्तीरि ये मण्टपान्तु प्रथम रंगाविष्कार (അരങ്ങേറ്റം) करताति । विजय दशमी दिवसा मात्र न्हयः वर्षाचे पुरायि दिवसयि ये कार्यक्रम चलनू अस्स।

**नवरात्रि उत्सवु**

मूकांबिका देबळान्तुलो प्रधान उत्सवु तं नवरात्रि। णव दिवसान्तु प्रथमले तीन दिवस महालक्ष्मी संकल्पानयि, मगीरचे तीन दिवस महासरस्वति जव्नूयि, अंतिम तीन दिवस महाकाळी जव्नूयि संकल्पारि तं नवरात्रि पूजा,या देवव्वान्तु चंकता।

विजयदशमीक रात्रि देवीक कमण्डलु तीर्थाकडे भितरि वोर्नु हडचेशोभयात्रा समारोहाक विजयोत्सवु म्हणतात्तिं। इतर बाकि देवळान्तु आराटा लेक्कान विजयोत्सवान कोल्लूर मूकांबिका देवळान्तुले नवरात्रि उत्सवु समाप्त जत्ता। मीन मासान्तु चंकूचो रथोत्सवुयि हंगा प्रधान उत्सवु तं।

नवरात्रि उत्सवा समयारि, फन्त्याक रत्ति तीन घंट् यारि नंडो उद्दारि करतलीं। साडे छः थकूनु साडे आठ भित्तरि धा दिवसायि शंत रुद्राभिषेक; तत्पशचात् बारा घंटे पर्यन्त दर्शन, तजे उपरान्ते महानैवेद्यु, मंगलारती जाव्नु, एक घंटयारि बलि उत्सवु देढ घंट् यारि नंडो बन्दकंरक प्रसाद भोजन। संजे चार घंट् यारि नंडो उद्दारि कंरनु, पांच थकूनु छेः घंटे भित्तरि प्रदोष पूजा, साडे छः थकूनु आठ घंटे पर्यन्त नवरात्रि पूजा, पावणि णव्व घंट्याक बलि मंगलरति णव घंट्यारि 'बलि उत्सव', पवने धा घंट्यारि कषाय मंगलरति, धा घंण्टारि नडो बन्द करनु प्रसादु वण्टप। यो कार्यक्रमु णव दिवसांकयि समयु चुक्कूनत्तिल्लें करताति। महानवमि दिवसा, साडे इकरा घंट्यारि विशेष चण्डिका यागु आनी देन्पारा एक घंट्याक रथोत्सवुयि अस्स। सुवर्ण रथारि तं देवीका रथपूजा। तेद् दूसंचि पूजा, देवळा तरपेन तं चंकतलि। भक्त जनांक इतर साधा दिवसांक समर्पण सेवा जाव्नु रथपूजा कोरयात्।

नवरात्रि उत्सवाचे धा दिवसांकयि, देन्पारा पोरतूनु दोनि घंटे थकूनु रात्ति साडे इकरा घंटे पर्यन्त कला-सांस्कारिक कार्यक्रमु, विशेष मण्टपान्तु भक्त जनंगेले सेवा रूपान चंकता अस्तलें । नवमिं दिवसा पर्यन्त, दिस-दीस रात्रि कल्पोक्त पूजा आणि सुहासिनि पूजायि अस्तलि तस्सि नवरात्रि, कोल्लूरचो एकु महोत्सवु तं। नवरात्रि पूजा द्वारा चैतन्ययि शक्तीयि आर्जन केल्लेले दुर्गेक, नवदुर्गा चण्डिका म्हणूयि चामुडी म्हणूयि अप्पेयतायि। नवरात्रि महोत्सव दिवसान्तु चंकूचे देवी पूजेकयि, चण्डिका हवनाकयि अतीव वैशिष्टयि प्राधान्ययि अस्सा। देवीमहात्म्य मन्त्रानि करचे हवनान्तु दिंचो आहूत्यो, समस्त प्रकृति चराचर स्वीकरनु, तृप्ति पाडताय् जाव्नु विश्वासु।

ശ്രീവാണി

# നാലു കുട്ടികൾ

ഡോ.ആശാജയകുമാർ

വിദേശത്തു ജോലിയുള്ള എന്റെ ബന്ധു കുടുംബസമേതം ഒരു ഞായറാഴ്ച എന്റെ വീട്ടിൽ വിരുന്നു വന്നു. വരുന്നുണ്ടെന്ന കാര്യം നേരത്തെ അറിഞ്ഞിരുന്നതുകൊണ്ട് ഞാനും എന്റെ അമ്മായമ്മയും കൂടി നാടൻ പലഹാരങ്ങൾ (ഖൊട്ടൊ, പത്രവട, ചക്കയട തുടങ്ങിയവ) തയ്യാറാക്കി വച്ചിരുന്നു.

എട്ടും പത്തും വയസ്സുള്ള രണ്ട് ആൺമക്കളാണ് അവരുടെ കൂടെയുണ്ടായിരുന്നത്. കാറിൽ നിന്നും ഇറങ്ങിയ ഉടനെ അവർ അച്ഛനമ്മമാരുടെ മൊബൈൽ ഫോണുകൾ തട്ടിപ്പറിച്ചു. അതിനു ശേഷമാണ് വീടിനകത്തേക്കു കയറിയത്. നമ്മുടെ മാതൃഭാഷയായ കൊങ്കണിയിൽ ഞാൻ ആ കുട്ടികളോട് സംസാരിച്ചു തുടങ്ങിയപ്പോൾ കുട്ടികളുടെ അമ്മ അല്പം അഭിമാനത്തോടെ പറഞ്ഞു. അവർക്ക് കൊങ്കണി അറിയില്ല. ഇംഗ്ലീഷ്, ഫ്രെഞ്ച്, തുടങ്ങിയ ഭാഷകൾ നന്നായിട്ടറിയാം !!! കുട്ടികൾ അപ്പോഴേക്കും സോഫയിൽ ചാഞ്ഞുകിടന്ന് മൊബൈലിൽകളിതുടങ്ങി. ഞങ്ങളുണ്ടാക്കിയ ഭക്ഷണം ആ കുട്ടികൾ രുചിച്ചു നോക്കിയെന്നു വരുത്തി. "അവരിപ്പോൾ പീറ്റ്സ് കഴിച്ചതേയുള്ളു." അച്ഛന്റെ കമന്റ്. ഒരു മണിക്കൂർ കഴിഞ്ഞ് ഞങ്ങളോട് യാത്ര പറയാൻ പോലും കൂട്ടാക്കാതെ കുട്ടികൾ മൊബൈലുകളുമായി കാറിൽ ക്കയറി പോവുകയും ചെയ്തു.

രണ്ടാഴ്ച കഴിഞ്ഞ് വേറെ രണ്ടുകുട്ടികൾ അവരുടെ അമ്മ, അച്ഛമ്മ എന്നിവരോടൊപ്പം എന്റെ വീട്ടിലേത്തി. ആറുവയസ്സുകാരനും, പത്തുവയസ്സുകാരിയും ഉടനെ മുറ്റത്തേക്കിറങ്ങി. ചാമ്പക്കയും, അരിനെല്ലിക്കയും കണ്ട് തുള്ളിച്ചാടി. അവരെന്നോട് ചോദിച്ചു - ഒരു ചെറിയ തോട്ടി തരാമോ ? അവർ രണ്ടുപേരും കൂടി ചാമ്പക്കയും അരിനെല്ലിക്കയും പറിച്ചു. മൂന്നാലെണ്ണം വീതം കഴുകിയതിനുശേഷം കറുമുറാ കടിച്ചു തിന്നു. എന്റെ തൊടിയിലെ മരങ്ങളുടേയും ചെടികളുടെയും പേരുകൾ ചോദിച്ചു മനസ്സിലാക്കി. ചില ചെടികളുടെ വിത്തുകളും കമ്പുകളും അവരുടെ അമ്മയുടെ സഹായത്തോടെ ശേഖരിച്ചു. ഞങ്ങളുണ്ടാക്കിയ ഭക്ഷണം ആസ്വദിച്ചു കഴിച്ചു. ചില പലഹാരങ്ങൾ എങ്ങനെയുണ്ടാക്കിയെന്ന് ചോദിച്ചു മനസ്സിലാക്കാൻ അവരുടെ അമ്മയ്ക്ക് നിർദ്ദേശം നൽകി. എന്റെ ലൈബ്രറിയിൽ നിന്നും ചില പുസ്തകങ്ങൾ മറിച്ചു നോക്കി- അവരും ഞങ്ങളും രണ്ടു മണിക്കൂർ നന്നായി ആസ്വദിച്ചു. തിരിച്ചു പോകുമ്പോൾ അവരുടെ സഞ്ചിയിൽ ചെടികളും വിത്തുകളും, നെല്ലിക്കയും, കണ്ണിമാങ്ങയും, ചാമ്പക്കയും ചക്കവറുത്തതും ഒക്കെയുണ്ടായിരുന്നു. ആ കുട്ടികൾ കാൽ തൊട്ടു വന്ദിച്ച്, നന്ദിപറഞ്ഞാണ് പോയത്.

അച്ഛനമ്മമാരോട് ഒരപേക്ഷ. കുട്ടികളുടെ കുട്ടിത്തവും ഓമനത്തവും നിഷ്കളങ്കതയും ചോർന്നു പോകാതെ നോക്കുക. അമൃതിനും അമ്മിഞ്ഞപ്പാലിനും സമമായ മാതൃഭാഷ അവർ സംസാരിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തുക. അവർ മാതൃഭാഷയ്ക്കു പുറമെ എത്ര ഭാഷകൾ വേണമെങ്കിലും പഠിക്കട്ടെ. ഒരു കുഴപ്പവുമില്ല. മുതിർന്നവരെ ബഹുമാനിക്കാനും ആരെങ്കിലും അവരോട് സംസാരിക്കുമ്പോൾ, അവരുടെ മുഖത്തു നോക്കി, വിനയത്തോടെ മറുപടി പറയാനും പഠിപ്പിക്കുക. മക്കൾ സംസ്കാര സമ്പന്നരായി വളരുന്നതിൽ അഭിമാനം

## विद्यार्थि पंक्ति

| कोंकणी | മലയാളം | English |
|---|---|---|
| दीगु/रूँदु/सुलुम्बु | ആജാനുബാഹു | Well built (Man) |
| सप्पूरांगेलो/सप्पूर/रि | തീരെ വണ്ണം കുറഞ്ഞ/മെലിഞ്ഞ | Too lean |
| दीगु/गि/ग | നീളമുള്ള/പൊക്കമുള്ള | Long/tall |
| रूंदु/दि//द | വീതിയുള്ള | Broad |
| थोर/रि/रु | തടിച്ച/വണ്ണമുള്ള/കൊഴുത്ത | Fat |
| सुक्कल्ली/ल्लें/ल्लो | ഉണങ്ങിയ/ശോഷിച്ച/മെലിഞ്ഞ | Lean/Dry |
| हृष्ट-पुष्ट | ബലിഷ്ഠമായ/തടിച്ച/ധീരമായ | Stout |
| गुड्डो/ड्डी/ड्डें | കുള്ളൻ/ത്തി/പൊക്കം കുറഞ്ഞ | Dwar (Man/Woman/Thing) |
| गुड्डेम्बरॅ/रि | കുള്ളൻ/ത്തി/ | Dwarf (Man/Woman) |
| दिग्गम्बरं/रि | പൊക്കമുള്ള | Tall |
| दिग्गूसं | നീളമുള്ള | Lengthy |
| निसरपं | അയയുക, അഴിയുക, വഴുതിപ്പോവുക, രക്ഷപ്പെടുക | To become loose, to slip away, to escape |
| निसरावप | അയയ്ക്കുക, അഴിക്കുക | to make loose |
| निकळपं | ഊരി വരിക,ഇളകിവരിക | Loosen -up |
| निकळावपं | ഊരുക, ഊരിയെടുക്കുക, ഇളക്കിയെടുക്കുക, | Pluck out, Pull out,Unscrew |
| मेकळावंपं | ഊരിക്കുക, അഴിപ്പിക്കുക | To make strip |
| मेकळप | അഴിയുക, അഴിക്കുക | To strip |

आभार : "स्पन्दन" केरळ कोकणी अकादेमी

## लग्ना संबंधि पंक्ति

Kumari ANJALI G.D.O.B: 17.03.1996,Gotra : Vaccha,Height : 5' 6" Education : B.Tech, EEE,Job: Asst system Engineer in Tata Consultancy Services Bangalore , Address :Anugrah ,H.No.15, Darsanapur, Chandra Nagar, Palakkad 678 007,Ph: 944 647 6127, 491 2572 660

## पत्तो बदलप

* Shri. V. JAGADISH SHENOY
PNRA No.53, Palat Nagar
Thiruvannur
KOZHIKODE 673 029
Mob.9349456854,9895020512

* Shri. BHANU KUMAR.M
4D, Central Avenue Apartment
Thekkuveedu lane
CPM Party Office Road
Near Christian College
Kannur Road
KOZHIKODE - 673 001

* Shri. ASHOK S.
2/1701, " Sunindram",
Koomanthodi, Edakkad P.O.,
KOZHIKODE - 673 005

## अभिनंदन

Shri. V. Ganesh Bhat, a Life Member of the Sabha has been elected the Secretary of The Exclusive Club, Calicut

## जनन

Smt. SHRESHTA NAYAK, wife of Shri. S. Shravan Nayak and daughter in law of Smt. Sandhya and Shri.D.Shantharam Nayak, a former Secretary of the Sabha gave birth to a baby boy on 25th March 2019. The child has been named "SAHARSH".

Smt. PADMA KINI, wife of Shri. B.Lakshmi Narayan Kini and daughter in law of Smt.Ashwini and Shri.B.Ramaraya Kini gave birth to a baby boy on 19th April 2019. The child has been named "PRANAV"

## ब्रह्मोपदेशम

The Brahmopadesham ceremony of Chri.VENKATESH, son of Smt. Gayathri and Shri. V. Ganesh Prabhu, Kasaragod was performed on 22nd April 2019 at Shree Varadaraja Venkatramana Temple, Kasaragod.

## व्हार्डिक

The marriage ceremony of Kumari PRIYANKA, daughter of Smt. Roopa and Shri. Prashanth Maller, Calicut with Chiranjeeevi NAMDEV (AKSHAY), son of Smt. Poornima and Shri. N.Ramdas Shenoy, Payyanur was solemnised on 19 th April 2019 at Sreeprabha Auditorium, Payyanur.

---

## പുസ്തക പ്രകാശനം

ഡോ. ആശാജയകുമാർ എഴുതിയ "കൈലാസ് മാനസരോവർ നേപ്പാൾ യാത്ര" എന്ന യാത്രാ വിവരണം പുസ്തക രൂപത്തിൽ പ്രകാശനം ചെയ്തു. ജന്മനാടായ പള്ളുരുത്തിയിലെ ധന്വന്തരി ദേവസ്വം ഹാളിൽ വെച്ച് 21.4.2019 ന് നടന്ന ലളിതമായ ചടങ്ങിൽ കുടുംബാംഗങ്ങളും കൈലാസ് യാത്രയിലെ ഏതാനും സഹയാത്രികരും പങ്കെടുത്തു. പാലക്കാട്ടെ ഏക തത്ത്വ" പബ്ളിക്കേഷൻസ് ആണ് പ്രസാധകർ. 172 പേജുകളുള്ള പുസ്തകത്തിന്റെ വില 200 രൂപ.



# खास दीस

## 2019 MAY

| | | |
|---|---|---|
| 5 | Sunday | : Vaishakh Maasa Aarambham |
| 7 | Tuesday | : AKSHAYA THRTHIYA |
| 8 | Wednesday | : Panchami Naagabhisheka Pooja |
| 15 | Wednesday | : Ekadashi, Vrshabha Sankramanam |
| 16 | Thursday | : Shree Vedavyasa Jayanthi |
| 17 | Friday | : Shree Narasimha Jayanthi |
| 18 | Saturday | : Vaishakh Punnav |
| 22 | Wednesday | : Sankashta Chathurthi, Chandrodayam at 10-06 pm |
| 27 | Monday | : SHREE PANDURANGA MANDIR PRATHISHTA DAY Akhanda Bhajan from 7 am to 10pm, Samaradhana at 1-30 pm, Hulpo at 8 pm followed by Distribution of Prasadam |
| 30 | Thursday | : Ekadashi |

## 2019 JUNE

| | | |
|---|---|---|
| 3 | Monday | : Somavathi Amavasi, Vaishakha Maasa-Vasantha Rithu Avasaanam |
| 4. | Tuesday | : Jeshta Maasa - Greeshma Rithu Aarambham |
| 7 | Friday | : Panchami Naagabhisheka Pooja |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420,
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

